പ്രണന്തും സ്തോതും വാ കഥമകൃതപുണ്യഃ പ്രഭവതി.

ശക്തിയോടു ചേൎന്ന ശിവൻ മാത്രമേ ശക്തനായി ഭവിക്കുന്നുള്ളൂ. അല്ലാത്തപക്ഷം അവൻ സ്പന്ദിക്കാൻപോലും കഴിവില്ലാത്തവ നാണ്. ഹരിഹരവിരിഞ്ചാദികളാൽ സമാരാധ്യയായ നിന്നെ പ്രണമിക്കാനും സ്തുതിക്കാനും, അപ്രകാരമിരിക്കെ അകൃതപുണ്യ നായ ആക്കെങ്കിലും സാധിക്കുമോ?

പുണ്യം ചെയ്യാത്തവന് ശ്രീവിദ്യോപാസന സാധ്യമല്ല എന്നതിന്നൎത്ഥം യഥാൎത്ഥ ശ്രീവിദ്യ ഉപാസകന്മാരെല്ലാം പുണ്യാത്മാക്കളാണെന്നാണ്. ഹരിഹരവിരിഞ്ചസമാരാധ്യ യായ ദേവിയെ സ്തുതിക്കാൻ അവക്കു ഭാഗ്യമുണ്ടായല്ലോ. ഇത് 'ബീജ'മന്ത്രമാണ്. ഈ ബീജത്തിൽനിന്നാണ് ശ്രീവിദ്യ യുടെ ഉദ്ഭവം.

ബീജമന്ത്രത്തെ 14 വ്യത്യസ്തരീതികളിൽ കാമേശ്വരസൂരി എന്ന ഭാഷ്യകാരൻ വിവരിക്കാൻ ശ്രമിച്ചിട്ടുണ്ട്.

1. വേദാന്തം:

ആവരണം, വിക്ഷേപം എന്ന രണ്ടു തരം ക്രിയകളോടു കൂടിയ മായ ബ്രഹ്മാശ്രിതമാണ്, എങ്കിലും ബ്രഹ്മമല്ല. മായ യോടുകൂടിയ ബ്രഹ്മത്തിനുമാത്രമേ സൃഷ്ടിശക്തിയുള്ളൂ. മായ ഇല്ലാതിരുന്നെങ്കിൽ നിഷ്ക്രിയനായ ബ്രഹ്മത്തിനു സ്പന്ദിക്കു വാനോ ചലിക്കുവാനോ ചലനവേഗതയാൽ പ്രപഞ്ചം സൃഷ്ടി ക്കാനോ കഴിയില്ല. അതിനാൽ, പൂൎവ്വജന്മകൃതമായ പുണ്യ ത്താൽ മാത്രമേ മായയെ അറിഞ്ഞ്, അറിഞ്ഞു പ്രണമിച്ച്, സ്തുതിച്ചു പ്രീതയാക്കി, അവളുടെ ബന്ധനത്തിൽനിന്നു മുക്ത നായി ബ്രഹ്മസ്വരൂപത്തിലെത്താൻ സാധിക്കുകയുള്ളൂ.

2. സാംഖ്യം:

സത്ത്വം, രജസ്സ്, തമസ്സ് എന്ന മൂന്നു ഗുണങ്ങളോടുകൂടിയ വളാണ് പ്രകൃതി. ശിവൻ അഥവാ പുരുഷനാകട്ടെ ഗുണ സാമ്യത്താൽ നിഷ്ക്രിയനാണ്. പുരുഷസാന്നിധ്യത്തിൽ പ്രകൃതി മഹത്, അഹങ്കാരം, തന്മാത്രകൾ എന്നിവ ക്രമത്തിൽ സൃഷ്ടിക്കുന്നു. (വേദാന്തി സത്ത്വരജസ്തമോഗുണങ്ങളെയാണ് ഈ ശ്ലോകത്തിൽ ഹരി, ഹരൻ, വിരിഞ്ചനെന്നു വിളിക്കു ന്നത്). സത്ത്വഗുണത്തെ പോഷിപ്പിച്ചവനല്ലാതെ ആൎക്ക് ദേവിയെ പ്രീതയാക്കാനുള്ള ഭാഗ്യം ലഭിക്കും! (ത്രിമൂൎത്തി കളിൽ വിഷ്ണുവിനാണ് സത്ത്വഗുണപ്രാധാന്യമെന്നു പറയ പ്പെടുന്നു*).

* നാരായണീയം

3. ശ്രീവിദ്യോപാസന:

കൈലാസശിഖരത്തിൽ ശ്രീചക്രത്തിൻെറ അന്തരബിന്ദുവിൽ ഹൈമവതിയെ പര്യങ്കത്തിലിരുത്തിയ മംഗളരൂപിയായ ശിവനിൽനിന്നു ഭവൻ, അമൃതൻ, ഹരൻ (സംസാരിയായ ബ്രഹ്മാവ് എന്ന സ്രഷ്ടാവ്, അമൃതനായ സ്ഥിതികാരൻ വിഷ്ണു, സംഹാരിയായ ഹരനെന്ന ശിവൻ) എന്നിവർ ജനിക്കുന്നു. ഹൈമവതീസമേതനായ ശിവനല്ലാതെ ഈ പുത്രന്മാരെ ജനിപ്പിക്കുവാൻ സാധ്യമല്ല. അവളില്ലെങ്കിൽ അവനു ത്രിപുരദഹനമോ ഹാലാഹലപാനമോ സാധ്യമല്ല. ഹരിഹരൻ, വിരിഞ്ചൻ, ഈശൻ എന്ന നാലു പാദങ്ങളോടുകൂടിയ മഞ്ചത്തിൽ, സദാശിവനെന്ന മെത്തമേൽ ശയിക്കുന്നവളെ സമീപിക്കാൻ മംഗളരൂപിയായ ശിവനല്ലാതെ ആക്കു കഴിയും?

4. സ്വരങ്ങൾ:

ശക്തി. ശ്+അ.

ക്+ത്+ഇ.

ശക്തി എന്ന വാക്കിൽ രണ്ടു സ്വരങ്ങളുണ്ട്, 'അ'യും 'ഇ'യും. അ, ഇ എന്നിവ കൂട്ടിവായിച്ചാൽ 'ഐ' എന്നാണ് ഉച്ചാരണം.

ശിവ എന്നതിലും ഇ+അ എന്ന സ്വരങ്ങൾ അപസവ്യമായി വരുന്നു. അവ കൂട്ടിവായിച്ചാൽ 'യ്യ' എന്ന ധ്വനി ലഭിക്കും.

'ഐ+യ്യ=അയ്യ അഥവാ ഐയ്യ്യ.

ലളിതസഹസ്രനാമത്തിൽ അയ്യൈ നമഃ എന്നു കാണുന്ന ശിവശക്തിസ്വരൂപമായ മഹഃശബ്ദത്തിൻെറ സംജ്ഞയാണിത്. തന്നിലുള്ള 'അയ്യ'യെ കണ്ടെത്തിയവനത്രേ ശിവൻ (അയ്യൻ).

അയ്യ സംഘകാലതമിഴകത്തെ 'പത്മനാഭസഹോദരി'യായ ദേവിയാണ്. ഇതിൻെറ പുല്ലിംഗമാണ് അയ്യൻ. 'അയ്യ, നയ്യപ്പ'സ്വാമിയേ എന്നു ശരണംവിളിക്കുന്ന ആദിദ്രാവിഡദേവൻ ഈ സ്വരസംഗമസൃഷ്ടിയാണ്. പത്മനാഭസഹോദരിയിൽ ശിവനുണ്ടായ പുത്രനെന്നു (ഹരിഹരപുത്രൻ) വിളിക്കപ്പെടുന്നതും ഇതിനാലാണ്. [ഐയ്യയുടെ ഫുണീഷ്യൻ ബന്ധം നാഗപഞ്ചമമെന്ന ഗ്രന്ഥത്തിൽ വിവരിച്ചിരിക്കുന്നതു കാണുക].

5. പദാർത്ഥം:

പദവും അർത്ഥവും (വാക്കും അർത്ഥവും) ശിവശക്തികളെ പ്പോലെ ചേർന്നിരിക്കുന്നു. പദങ്ങളെ (വാക്കുകളെ) ക്രമത്തിൽ അടുക്കിയാൽ മാത്രമേ, അതിനു അർത്ഥം ലഭിക്കു. (ശക്തിയെ ക്രമീകരിച്ചാൽ മാത്രമേ അത്'' ശിവമാകൂ.) ഭാഷയ്ക്കു് ആശയം ലഭിക്കാൻ അക്ഷരങ്ങൾ ക്രമീകരിക്കപ്പെട്ടുവരണം. അങ്ങനെ യുള്ള ഭാഷയ്ക്കു് ഒന്നിലധികം ആശയങ്ങൾ സ്വാഭാവികമായി ചേർന്നുവരും. ഒന്നിലധികം മഹദ്ഹൃദയങ്ങളിലൂടെ ആ ഭാഷ പ്രവഹിക്കും. ഒരാൾ ബ്രഹ്മാനുഭൂതി നേടിയാൽ അതിനെ ആവിഷ്കരിക്കുന്നത് വാക്കുകളിലൂടെയാണ്. മററൊരാളെ അർത്ഥം ഗ്രഹിപ്പിക്കാൻ ഉള്ള സിംബൽ വാക്കാണ്. അതി നാൽ, അർത്ഥരൂപമായ ബ്രഹ്മം (ശിവൻ) വാഗ്രൂപമായ ശക്തിയോടു കൂടാതെ നിഷ്ക്രിയനാണ്. ബ്രഹ്മസാക്ഷാ ത്കാരം പൂർവ്വപുണ്യമാണ്. അതു ലഭിക്കാത്തവൻ—അർത്ഥം ഗ്രഹിക്കാത്ത മൂഢൻ—അനുഭൂതി ലഭിക്കാത്ത പണ്ഡിതൻ— ദേവിയെ പ്രണമിക്കാനും വാക്കുകൾ ഉപയോഗിക്കാനും സമ ർത്ഥനാവുമോ?

6. ധ്വനി:

ശബ്ദബ്രഹ്മത്തെ ശാക്തന്മാർ ശക്തി എന്നും ശൈവന്മാർ ചിത്ത് എന്നും, യോഗികൾ കുണ്ഡലിനി എന്നും സാംഖ്യർ പ്രകൃതി എന്നും വേദാന്തികൾ ബ്രഹ്മമെന്നും ബൗദ്ധർ ബുദ്ധി (ബോധം) എന്നും ജാതിവാദികൾ മഹാസത്ത എന്നും, ദ്രവ്യ വാദികൾ ദ്രവ്യമെന്നും വിളിക്കുന്നു. പേരെന്തു പറഞ്ഞാലും ശരി, വസ്തു ഒന്നുതന്നെ—ശബ്ദബ്രഹ്മമെന്ന പരാശക്തിയോടു ചേർന്നനിൽക്കുന്ന ശിവൻ പശ്യന്തി, മധ്യമ, വൈഖരി എന്നീ ഘട്ടങ്ങളിലൂടെ സ്വയം പ്രകടമായി ശബ്ദപ്രപഞ്ചം വിരചി ക്കുന്നു. പശ്യന്തിയിൽ, ഉൾക്കണ്ണിൽ കാണുന്ന ചിന്തയേ ഉള്ളൂ. മധ്യമയിൽ പദവും അതിന്റെ അർത്ഥവും അവതമ്മിലുള്ള ബന്ധവും രൂപീകൃതമായി—വൈഖരിയിൽ അത് വാമൊഴി, വരമൊഴി എന്ന് രണ്ടായി പിരിഞ്ഞ് 'ഭാഷ' സൃഷ്ടിക്കപ്പെട്ടു. ധ്വനിയും ഭാഷയും ശക്തിയെക്കൂടാതെ ശിവന് പ്രകടമാക്കാ നാവില്ല. അങ്ങനെയുള്ള ശക്തിയെ ഉപാസിച്ച് സാഹിതീ ഭക്തനാവാൻ പൂർണ്ണപൂർവ്വപുണ്യമില്ലാതെ സാധ്യമല്ല—ഇത് സാഹിത്യത്തിനു മാത്രമല്ല സംഗീതത്തിനും ബാധകമാണ്.

7. യന്ത്രം:

ശ്രീചക്രം എന്ന യന്ത്രത്തിൽ ശിവപരവും ശക്തിപരവു മായ ത്രികോണങ്ങളുടെ സമ്മേളനമുണ്ട്. അവതമ്മിൽ ഭേദി

ക്കാനോ വേർതിരിക്കാനോ ആവാത്തവിധത്തിൽ ജ്യാമിതീയ രേഖകളായി വിന്യസിക്കപ്പെട്ടിരിക്കുന്നു. ബാഹ്യവും ആന്തരവുമായ ത്രികോണങ്ങളുടെ വിന്യാസത്താൽ അഷ്ടദള, ഷോഡശ ദള പത്മങ്ങളും വൃത്തവും, ചതുരവും സംഭവിക്കുന്നു. പത്മം സൃഷ്ടിയേയും വൃത്തം അനന്തമായ അമൃതത്വമാകയാൽ സ്ഥിതിയേയും ചതുരം നശ്വരമായ പിണ്ഡമാകയാൽ സംഹാരത്തേയും കുറിക്കുന്നു. ശിവശക്തി ത്രികോണങ്ങളാൽ ബ്രഹ്മ, വിഷ്ണു, മഹേശ്വരന്മാർ സംഭവിക്കുന്നു. ഈ യന്ത്രത്തിന്റെ മഹത്ത്വവും അതിന്റെ തന്ത്രവും അറിയാത്ത ഒരാൾ എങ്ങനെ സൂര്യനും അഗ്നിയും ചന്ദ്രനും അടിപണിയുന്ന പ്രകൃതിയെക്കുറിച്ച് സ്തുതി പാടും? അങ്ങനെ ഒരാൾ പാടുന്നു എന്നുവന്നാൽ അതയാളുടെ പൂർവ്വപുണ്യംതന്നെ.

## 8. പ്രണവം:

'അ' ശക്തിയാണ്. ഉ—മ എന്നിവ ശിവനും. ഈ മൂന്ന് അക്ഷരങ്ങളുടെ സംഘാതമാണ് പ്രണവം. അത് പര, പശ്യന്തി എന്നിവകളിലൂടെ ഒഴുകിയെത്തി സ്വര, വർണ്ണ, പദ, വാക്യങ്ങളായി മാറുന്ന നാദബ്രഹ്മമാണ്. 'ഉം' എന്നു മാത്രമായി ഉച്ചരിക്കുന്നപക്ഷം സംഗീതമാവില്ല. അതിന് മാത്ര കുറവാണ്. ആ........എന്ന് നീട്ടി ആലാപനം ചെയ്താൽ മാത്രമേ സംഗീതമാവൂ. 'ഉ,—മ്''കാര മാത്രരൂപനായ ശിവന് 'ഹുങ്കാരം' ചെയ്യാനല്ലേ കഴിയൂ. ശക്തിയോടു ചേരാതെ സംഗീതമെവിടെ? മൂകനായ ശിവനെ നാദാർണ്ണവമാക്കിയത് ദേവിയാണ്. പ്രണവത്തിന്റെ ദേവന്മാരാണ് ഹരിഹരവിരിഞ്ചന്മാർ. ഋഷിമാരാണ് അഗ്നിയും വായുവും സൂര്യനും. ഛന്ദസ്സുകളാണ് ഗായത്രിയും ത്രിഷ്ടുപ്പും ജഗതിയും. വർണ്ണങ്ങളാണ് രക്തശുക്ലകൃഷ്ണങ്ങൾ. അവസ്ഥകളാണ് ജാഗ്രത്സ്വപ്നസുഷുപ്തികൾ. ആസ്ഥാനങ്ങളാണ് ഭൂമിയും അന്തരീക്ഷവും സ്വർഗ്ഗവും (ഭൂർ, ഭുവ, സ്വർലോകങ്ങൾ). സ്വരങ്ങളാണ് ഉദാത്തവും അനുദാത്തവും സ്വരിതവും. വേദങ്ങളാണ് ഋക്കും യജുസ്സും സാമവും. അഗ്നികളാണ് ഗാർഹപത്യവും ആഹവനീയവും ദക്ഷിണവും. കാലങ്ങളാണ് പ്രാഹ്ന, മദ്ധ്യാഹ്ന, അപരാഹ്നങ്ങൾ. ഗുണങ്ങളാണ് സത്ത്വരജസ്തമസ്സുകൾ. ക്രിയകളാണ് സൃഷ്ടിസ്ഥിതിസംഹാരങ്ങൾ.

ആ ഓങ്കാരപ്പൊരുളിനെ അറിയാൻ—അതിനെ പ്രണമിക്കാൻ—പൂർവ്വപുണ്യം കൊണ്ടല്ലാതെ കഴിയുമോ?

9. അക്ഷരമാല:

16 സ്വരാക്ഷരങ്ങളും, ആറു നിത്യശക്തികളുടെ മാതൃകാ സ്വരങ്ങളായി അക്ഷരമാലയിലുണ്ട്. അവയോടു ചേരാതെ 35 വ്യഞ്ജനാക്ഷരങ്ങൾക്ക് വേദപുരാണാദികളോ കാവ്യങ്ങളോ സൃഷ്ടിക്കാൻ സാധ്യമല്ല. സ്വരം ദേവിയും വ്യഞ്ജനം ശിവനുമാണ്. അമ്പത്തൊന്നക്ഷരങ്ങളും ചേർന്ന അക്ഷരമാല കൊണ്ടല്ലാതെ രചന സാധ്യമല്ല. അപ്പോൾ അമ്പത്തൊന്നക്ഷരാളികളാകുന്ന ആ മനോഹരമായ വല്ലിയിൽ, വേദശാഖിക്കൊമ്പത്തു പൂവിടുന്ന പൂങ്കുലയിൽ മകരന്ദമായി, പൂന്തേൻ കുഴമ്പായി, സ്രവിക്കുന്ന ദേവിയിൽ ശിവശക്തി സാമരസ്യം ഉണ്ട്.

10. കാദിവിദ്യ:

ലളിതാസഹസ്രനാമത്തിൽ ദേവി 'കകാര' രൂപയാണെന്നു കാണാം. ബ്രാഹ്മിലിപിയിൽ കകാരം ഇങ്ങനെ എഴുതാം.




'ക'കാരത്തോട് 'കുശല' എന്ന പൃഥ്വീബീജം ചേരുമ്പോൾ പ്രപഞ്ചം ഉണ്ടാവുന്നു.




പള്ളിവാളിന്റെ രൂപം. സ്വസ്തികത്തിന്റെ ആരംഭം. (ഹാദിവിദ്യയ്ക്കു മുമ്പുള്ള താന്ത്രികരൂപം)



ഹരി–ഌ–ഉം ഹരിഹ്രീം.
ഹര–വ്–ഌ–ഉം ഹരവ്ഹ്രീം.
(ഇവയിൽ വിരിഞ്ചപദവും ഉൾക്കൊള്ളുന്നു.)

ഹരിഹരവ്ഹ്രീം എന്ന ഹരിഹരവിരിഞ്ചശബ്ദങ്ങളിൽ നിന്നു മൂന്നു ഹൃല്ലേഖകൾ ലഭിക്കുന്നു. ഇവയിൽനിന്ന് പഞ്ചദശാക്ഷരീമന്ത്രം ലഭിക്കും.

ചന്ദ്രന്റെ ഉത്ഭവത്തിനു മുമ്പു ജനിച്ച ലക്ഷ്മിയെ ജ്യേഷ്ഠ (ചേട്ട) എന്നു വിളിക്കുന്നു. സംസ്കൃതത്തിൽ 'ചാക്രീ' മന്ത്രത്തിന്റെ ബീജമാണ് ശ്രീം. ശിവമെന്നതിലെ 'ശ'കാരത്തോട് വകാരം ഒഴിവാക്കി ഹ്റീം ചേർത്തതാണ് ശ്രീം. 'ശകാരം' എന്ന പദം ഭാഷയിൽ ഒരാളെ ചീത്തവിളിക്കാൻ ഉപയോഗിക്കാറുണ്ട്. ജ്യേഷ്ഠാഭഗവതിക്ക് 'ശകാരം' ഇഷ്ടമാണെന്ന് പറയാൻ ഈ പദത്തിന്റെ അർത്ഥം തെററി വ്യാഖ്യാനിച്ചതാവാം കാരണം. പഞ്ചദശാക്ഷരീമന്ത്രത്തിൽ ചകാരം ചേരുന്നതാണ് ഷോഡശാക്ഷരീമന്ത്രം.

മന്ത്രശാസ്ത്രത്തിൽ അവഗാഹം നേടാത്തവൻ ഹരിഹരവിരിഞ്ചപൂജിതയായ ദേവിയെ എങ്ങനെ പ്രണമിക്കും? പ്രണമിച്ചാൽ അതവന്റെ പൂർവ്വസുകൃതം തന്നെ.

## 11. ഹാദിവിദ്യ: (ജ്യോതിഷപരം)

'ഹ' എന്ന ശിവാക്ഷരവും 'സ' എന്ന ശക്തിസൂചകമായ അക്ഷരവും ചേരുമ്പോൾ 'ഹസ' എന്നാവും–(തിരിച്ചിട്ടാൽ സഹ–സഹധർമ്മിണി എന്നും മററുമുള്ള പ്രയോഗങ്ങളിൽ കാണുക. സഹോദരി—സഹോദരൻ—) സഹധർമ്മിണിയായി സകാരം കൂടാതെ (ശക്തിയില്ലാതെ) പൃഥ്വീബീജമായ (ലകാരം) കുശലമുണ്ടായാലും ശിവൻ ശക്തിഹീനനായിരിക്കയാൽ മന്ത്രദേവത ഉണരുകയില്ല.

ഖല—ആകാശബീജം
കുശല—പൃഥ്വീബീജം } ചേർന്നത് ഖ്ഹ–ധ്വനി. ഹ.

(ഭാസ്കരാചാര്യന്റെ ഖഹരം)

ഹകാരത്തോട് (ആകാശപൃഥ്വീബീജങ്ങളോട്) വായുബീജമായ 'സ', അഗ്നിബീജമായ 'ക', ജലബീജമായ 'ല' (സകല) ചേർക്കുക. (സകല, ക്രമത്തിൽ ഹരിഹരവിരിഞ്ചന്മാരെ പ്രതിനിധീകരിക്കുന്നു. കലകളോടുകൂടിയത്—കലാപൂർണ്ണം എന്നും അർത്ഥം വരും.)

ഇപ്രകാരം പഞ്ചഭൂതാത്മകമായ പ്രപഞ്ചബീജമന്ത്രത്തെ കുറിക്കുന്ന ഹാദിവിദ്യാപരമായ പഞ്ചദശാക്ഷരീമന്ത്രം ലഭിക്കുന്നു. അഗസ്ത്യപത്നിയായ ലോപാമുദ്രയാൽ ഉപാസിക്കപ്പെട്ട ലോപാമുദ്രാസൂത്രമാണ് ഇത്. ഈ പ്രപഞ്ചസാരതന്ത്രത്തെ അറിയാത്തവർ എങ്ങനെ ദേവിയെ പ്രണമിക്കും? പ്രണമിച്ചാൽ അതവന്റെ പൂർവ്വപുണ്യം തന്നെ.

12. പഞ്ചാക്ഷരമന്ത്രം:

ശിവനെ നമിക്കുമ്പോൾ ശിവ നമഃ എന്നല്ല, ശിവായ നമഃ എന്നാണ് നാം പറയുക. ശിവനെ ശിവയോടൊത്തല്ലാതെ നാം നമിക്കാറില്ല. നമിക്കാനാവുകയില്ല. ശിവയോടൊത്തല്ലാതെ ഒരു മന്ത്രരൂപത്തിൽ സ്മരിക്കപ്പെടാൻപോലും അതിനാൽ ശിവനു 'ശക്തി'യില്ല എന്നു വരുന്നു. ഹരിഹരവിരിഞ്ചാദികൾ പോലും അപ്രകാരം ശിവയെ സ്തുതിക്കുന്നു. പൂർവ്വപുണ്യമില്ലാത്തവനു് അതു ചെയ്യാൻ സാധിക്കുമോ?

13. ഗുരു:

ഗുരുവിന് ശക്തിയുണ്ടെങ്കിലേ ശിഷ്യന് സ്വാത്മാവിനെ അറിയാനാവൂ. ഗുരു പരമേശ്വരസ്വരൂപമാണ്—ഗുരുമൂർത്തിയായി അരുളുന്ന ദേവി ഗുരുവിനു 'പ്രസാദ'രൂപമായ ശക്തി നൽകിയാലേ ഗുരുപ്രസാദത്തിന് ശിഷ്യൻ അർഹനാവൂ. അങ്ങനെയിരിക്കെ, ധ്യാനത്തിൽ ഗുരുമൂർത്തിയായ സാക്ഷാൽ ദേവിയുടെ വരപ്രസാദം നേരിട്ടു ലഭിക്കുവാൻ പൂർവ്വജന്മപുണ്യം തീർച്ചയായും ചെയ്തിട്ടുണ്ടാവണം.'

14. ചന്ദ്രകല:

ചന്ദ്രന്റെ പ്രഥമകല (ജ്യോതിഷത്തിൽ പ്രഥമജീവൻ) ശിവതത്ത്വമാണ്. ഇതിനെ ദർശാ എന്നു വിളിക്കുന്നു. ദ്വിതീയകലയെ ദ്രഷ്ടാവെന്നു വിളിക്കും. ഇത് ശക്തിയാണ്. ദ്രഷ്ടാവോടുകൂടിയല്ലാതെ ദൃശ്യത്തെ കാണാനോ, പുകഴ്ത്താനോ സാധ്യമല്ല. ദ്രഷ്ടാവില്ലെങ്കിൽ ദൃശ്യം ആകാശത്ത് ഉദിച്ചാലും ആ കാഴ്ച കണ്ട് ആനന്ദതുന്ദിലമാകാൻ ഒരു ഹൃദയമില്ലാത്ത കുറവുണ്ടാകും; അതിനാൽ ശിവന് ശക്തി കൂടിയേ തീരൂ. അറബിരാഷ്ട്രങ്ങളിൽ ശ്രീവിദ്യയുടെ ആരാധനാക്രമം പ്രചരി

ച്ചത് ജ്യോതിഷം, ചന്ദ്രദർശനം മുതലായ രീതികളുടെ പിൻബലത്തിലാണ്. അവർ ഇന്നും ചന്ദ്രദർശനത്തിനും, ദ്രഷ്ടാവിനും പ്രാധാന്യം നൽകുന്ന രീതി അവലംബിക്കുന്നുണ്ട്. താണ്ഡവമാടുന്ന ശിവന്റെ നൃത്തം കണ്ട് ആനന്ദിച്ചുനിൽക്കുന്ന ദ്രഷ്ടാവായി ശക്തിയെ കവികൾ വിഭാവനം ചെയ്തിട്ടുള്ളതും ഇതേ സങ്കല്പത്തിലാണ്. ലോപാമുദ്രാസൂത്രം ചൈനയിലേക്ക് അതേപടി പ്രചരിച്ചിട്ടുള്ളതായി കാണുന്നു. (ലോ സൂ എന്ന പേരിൽ—ലോപാമുദ്ര, സൂത്രം എന്നീ പദങ്ങളുടെ ആദ്യാക്ഷരങ്ങൾ മാത്രം ചേർത്ത് ലോ സൂ എന്ന് ഉപയോഗിക്കൽ ഒരു പ്രാചീനസംസ്കൃതരീതിയാണ്. ഇതനുകരിച്ച് പഞ്ചദശാക്ഷരീയന്ത്രത്തിന് ചൈനക്കാർ ലോ ഷൂ എന്നു പേരു കൊടുത്തു.)

ഭൈരവയാമളത്തിൽ ബിന്ദുവും മൂന്നു ബാഹ്യചക്രങ്ങളും (ചതുർദശാരത്തിനു പുറത്തുള്ള അഷ്ടദലം, ഷോഡശദലം, ഭൂഗൃഹം) ശിവനാണ്. ത്രികോണം, അഷ്ടകോണം, അന്തർദശാരം, ബഹിർദശാരം, ചതുർദശാരം എന്നിവ ശക്തിയും. ഇവയുടെ സമന്വയമാണ് ശ്രീചക്രം—അത് വിശ്വോല്പത്തിയെ കുറിക്കുന്ന സിംബലാണ്. വാമകേശ്വരതന്ത്രത്തിലും ഇതു പറയുന്നു. 'ഇ'കാരം ശക്തിസൂചകമാണ്. അത് എടുത്തു കളഞ്ഞാൽ ശിവൻ വെറും 'ശവ'മാണെന്ന് ദേവീഭാഗവതം പറയുന്നുണ്ട്. പ്രളയകാലത്ത് വാക്കുകൾ അടങ്ങിക്കിടക്കുന്ന നിഷ്കളബ്രഹ്മമേ ഉള്ളൂ. അപ്പോൾ ദേവി 'ശാന്ത'യാണ്. ബ്രഹ്മാ പരശിവനും ശാന്തയും തരംഗങ്ങളില്ലാത്ത ഒരു ചൈതന്യക്കടലായി കിടക്കുന്ന ഈ പ്രളയാവസ്ഥയാണ് സമാധി, പ്രഭവവേളയിൽ 'ശാന്ത' ഉണരുന്നു. ചലിക്കുന്നു. ശിവനിൽ ശക്തിയായി വർത്തിച്ച് ഒററനെടുവീപ്പാൽ പ്രപഞ്ചസൃഷ്ടി നടത്തുന്നു. സമാധിയുടെ ശാന്താവസ്ഥയിൽനിന്ന് ഉണരുന്നവന്റെ നാവിൽ 'ഭാരതീപദാവലി' തിക്കിത്തിരക്കി തരംഗങ്ങളിളക്കി ജനിക്കുന്നു. താൻ കണ്ടതിനെ—തന്റെ ആനന്ദാനുഭൂതിയെ വാക്കുകളിൽ പുനരവതരിപ്പിക്കാനുള്ള വ്യഗ്രത.... സൃഷ്ടി സ്വയംപൂർണ്ണമായ ഒന്നിന്റെ ആന്തരസ്വഭാവമാണ്; സ്വാനുഭൂതി നേടിയവന്റെ സ്വാഭാവികക്രിയയാണ്. സൗന്ദര്യലഹരി ശങ്കരനിലെ കവിയുടെ 'കുമാരസംഭവ'മാണ്. 'വാഗർത്ഥ'ങ്ങളായി പിണഞ്ഞിരിക്കുന്ന ഇരട്ടനാഗങ്ങൾ പോലെ വേർപിരിക്കാനാവാത്ത ശിവശക്തികളുടെ നാഗബന്ധത്തിൽനിന്നു പിറന്ന അമൃതകുംഭമാണ്.

സൗന്ദര്യലഹരിക്ക് അനുഷ്ഠാനക്രമങ്ങൾ ഉണ്ട്. ഗോവിന്ദനാണ് അതിന്റെ ഋഷി. (ശങ്കരാചാര്യരുടെ ഗുരു)–

ഛന്ദസ്സ് അനുഷ്ടപ്പ്. ദേവത, ശ്രീമഹാത്രിപുരസുന്ദരി. ബീജം: 'ശിവഃ ശക്ത്യാ യുക്തോ' എന്ന പ്രഥമശ്ലോകം. ശക്തി: സുധാസിന്ധോർമദ്ധ്യേ' എന്ന് എട്ടാം ശ്ലോകത്തിൽ വർണ്ണിക്കാനിരിക്കുന്ന ശക്തിയെയാണ് സൗന്ദര്യലഹരി ഉണർത്തുന്നത്. ഓരോ മന്ത്രത്തിനും ഒരു കീലകമുണ്ട്. കീലകം അതിൻെറ പ്രായോഗികവശമാണ്. 27–ാം ശ്ലോകത്തിൽ പറയുന്ന 'ജപോ ജല്പശില്പം' ആണ് സൗന്ദര്യലഹരിയുടെ കീലകം. അഥവാ മന്ത്രദേവതയുടെ ജ്വാല. ആകെ 103 മന്ത്രങ്ങളാണ് സൗന്ദര്യലഹരിയിലുള്ളത്. 1, 8, 27 എന്നീ മന്ത്രങ്ങൾ (ബീജം, ശക്തി, കീലകം) നന്നായി മനസ്സിലാക്കിയാൽ മററെല്ലാം മനസ്സിലാവുമെന്നാണ് എൻെറ അഭിപ്രായം. 27–ൽ പറഞ്ഞ തന്ത്രം ജീവിതത്തിൽ പ്രായോഗികമാക്കലാണ് ഇവയിൽ സാധാരണ ഒരാൾക്ക് ചെയ്യാവുന്നത്. 8ൽ കാണുന്ന ശക്തിദർശനം പൂർവ്വജന്മപുണ്യംകൊണ്ട് നേടാവുന്നതാണ് (ഈ ജന്മം 27–ാം ശ്ലോകം പ്രായോഗികമാക്കിയാൽ ഒരുപക്ഷേ ഒരാൾ കൃതകപുണ്യനായേക്കാം.) ദർശനം കിട്ടിക്കഴിഞ്ഞ ഒരാൾക്ക് 27–ാം ശ്ലോകം പ്രായോഗികമാക്കാൻ ബുദ്ധിമുട്ട വരില്ല. പൂർവ്വപുണ്യം ചെയ്തവന് ദർശനവും അതിൻെറ പ്രത്യഭിജ്ഞയും തീർച്ചയായും ലഭിക്കുകയും ചെയ്യും. ഇതാണ് എൻെറ അനുഭവപാഠം.

ശ്ലോ. 2: തനീയാംസം പാംസും തവ ചരണപങ്കേരുഹഭവം

വിരിഞ്ചിഃ സഞ്ചിന്വൻ വിരചയതി ലോകാനവികലം
വഹത്യേനം ശൗരിഃ കഥമപി സഹസ്രേണ ശിരസാം
ഹരഃ സംക്ഷുദ്യൈനം ഭജതി ഭസിതോദ്ധൂലനവിധിം.

എത്ര മനോഹരമായ ദൃശ്യം. ദേവിയുടെ താമരക്കാലടിയിലെ ഒരു രേണുകൊണ്ട് ബ്രഹ്മാവ് അനന്തവിശ്വങ്ങൾ വിരചിക്കുന്നു; ആ വിശ്വങ്ങളെ വിഷ്ണു ആദിശേഷനായി ആയിരം ഫണങ്ങളാൽ ശ്രമപ്പെട്ട് ഉയർത്തിപ്പിടിക്കുന്നു; ഹരനോ, അതിനെ പൊടിച്ചു ധൂളിയാക്കി ശരീരമാകെ ഭസ്മലേപനം ചെയ്യുന്നു!!

കണാദൻെറ വൈശേഷികവും അക്ഷപാദൻെറ ന്യായശാസ്ത്രവും പ്രപഞ്ചം പഞ്ചഭൂതാത്മകമാണെന്നു സ്ഥാപിച്ചിട്ടുണ്ട്. ഭൂതങ്ങൾ ആദ്യം ദ്വ്യണുകങ്ങളായും പിന്നെ മുമ്മൂന്നു ദ്വ്യണുകം ചേർന്ന് ഒരു ത്ര്യണുകമായും ചേരുന്നു. ഇത്തരം അണുക്കളെക്കൊണ്ടാണ് പ്രപഞ്ചസൃഷ്ടി,

○ ഏകാണു.

○○ ദ്വ്യണുകം.

○○
○○ ○○
ത്ര്യണുകം.

ദേവിയുടെ താമരക്കാലടികളിലെ ഒരു രേണുകൊണ്ട് ദ്വ്യണുക, ത്ര്യണുകസംഘാതവും പഞ്ചഭൂതാത്മകവുമായ പ്രപഞ്ച സൃഷ്ടി ബ്രഹ്മാവ് നടത്തി എന്ന് ന്യായവൈശേഷികമായ ശാസ്ത്രശാഖകളുടെ അറിവിനെ കാവ്യാത്മകമായി പാടുക യാണ് ശങ്കരൻ.

പ്രപഞ്ചം ചരാചരാത്മകമാണ്. ഏഴ് ഉപരിതലവും ഏഴ് അധസ്തലവുമുള്ള ഈ പ്രപഞ്ചത്തെ വിഷ്ണു ഉയർത്തിപ്പി ടിക്കുന്നു.

ചതുശ്ശ്രുതിയിൽ ഇങ്ങനെ കാണാം:

ശിംശുമാരാത്മനാ വിഷ്ണുഃ
സപ്തലോകാൻ അധസ്ഥിതാൻ
ധത്തേ ശേഷതയാ ലോകാൻ
ഭുവാദീൻ ഊർദ്ധ്വതാസ്ഥിതാൻ.

വിഷ്ണു ശിംശുമാരരൂപത്തിൽ ഏഴ് അധോലോകങ്ങളെ താങ്ങുന്നു; ആദിശേഷരൂപത്തിൽ ഏഴ് ഉപരിലോകങ്ങളേയും.

മുകളിലും ചുവട്ടിലുമുള്ള ലോകങ്ങളെ 8ന്റെ ആകൃതി യിൽ വരച്ചാൽ വിഷ്ണുസ്ഥാനം മധ്യത്തിലാണ്.




(നാഗലിംഗത്തിന്റെ ആകൃതി)

വിഷ്ണുസ്ഥാനത്തെക്കുറിച്ചു ശരിക്കറിയാൻ 'ജ്യോതിഷ'ങ്ങ ളേയും നക്ഷത്രപഥങ്ങളേയും കുറിച്ച് പുരാതനഭാരതീയന്റെ നിരീക്ഷണങ്ങൾ മനസ്സിലാക്കണം.

| ഉത്തരായനകാലം : | | | Modern |
|---|---|---|---|
| 1 മകരം, കുംഭം | (പൌഷം, മാഘം) | ശിശിരം | Winter solstice |
| 2 മീനം, മേടം | ഫാൽഗുനം, ചൈത്രം | വസന്തം | Vernal Equinox |
| 3 ഇടവം, മിഥുനം | വൈശാഖം, ജ്യേഷ്ഠം | ഗ്രീഷ്മം | ക്രാന്തിപാതം |

| ദക്ഷിണായനകാലം : | | | |
|---|---|---|---|
| 1 കർക്കിടകം, ചിങ്ങം | ആഷാഢം, ശ്രാവണം | വർഷം | Summer Solstice |
| 2 കന്നി, തുലാം | ഭാദ്രപദം—ആശ്വിനം | ശരദ് | Autumn Equinox |
| 3 വൃശ്ചികം, ധനു | കാർത്തികം മാർഗ്ഗശീർഷം | ഹേമന്തം | ക്രാന്തിപാതം |

'വിഷുവത് ക്രാന്തിവലയയോഃ സംപാതഃ ക്രാന്തിപാതഃ സ്യാത്'' എന്ന് ഭാസ്കരാചാര്യൻ പറയുന്നു. വസന്തശരദൃതുക്കളിൽ വിഷുവത് അഥവാ ക്രാന്തിവലയവും, ഗ്രീഷ്മഹേമന്ത ഋതുക്കളിൽ ക്രാന്തിപാതവും വരുന്നു. ബ്രഹ്മസൂത്രത്തിനു രചിച്ച ഭാഷ്യത്തിൽ ഉത്തരായനമെന്ന അർച്ചിരാദിമാർഗ്ഗത്തിനും ദക്ഷിണായനമെന്ന ചന്ദ്രാത്മകമായ ധൂമാദിമാർഗ്ഗത്തിനും ഇടയിലൂടെ, അതിനെ ഭേദിച്ചു കടന്നുപോകുന്ന നിരവധി ക്രാന്തിപാതങ്ങളുണ്ടെന്നും അവരാണ് യഥാർത്ഥ മുക്തന്മാരെന്നും ശങ്കരൻ പറഞ്ഞു. വിഷുവത് ക്രാന്തിവലയം ഭേദിച്ച് ആകാശഗംഗയിലെ പാൽക്കണങ്ങളെപ്പോലെ നിത്യമുക്തരായി സഞ്ചരിക്കുന്ന ഈ പൂർവ്വസൂരികളാ നക്ഷത്രങ്ങളാണ്. പൂർവ്വപ്രപഞ്ചങ്ങളുടെ വിധാതാക്കളായിരുന്നവർ. ആ വിഷ്ണുപദമത്രേ ഉപരിലോകങ്ങളേയും അധോലോകങ്ങളേയും താങ്ങിനിർത്തുന്ന 'സ്ഥിതി' ലോകം—നശിച്ചുകൊണ്ടിരിക്കുന്ന പഞ്ചഭൂതാത്മകമായ ശരീരങ്ങൾക്കും, അനശ്വരമായ ബ്രഹ്മാനുഭൂതിക്കുമിടയിൽ സന്ദേശവാഹകരെപ്പോലെ കടന്നുവരുന്ന മിസ്റ്റിക്കുകൾ. അവർക്കിടയിൽ അന്വേഷിച്ചാൽ വൈഷ്ണവർക്കും ജൈനബുദ്ധ



മതാനുയായികൾക്കും ഒരുപോലെ പ്രിയങ്കരനായ അവരുടെ ജ്യേഷ്ഠദേവനെ കാണാം; ഋഷഭദേവനേയും—രാശിചക്രത്തിൽ ക്രാന്തിപാതമെന്നു ഭാസ്കരാചാര്യനാൽ വിളിക്കപ്പെട്ട ഭാഗത്താണ് ഏററവുമധികം നക്ഷത്രങ്ങളെ നാം കാണുക. ഈ നക്ഷത്രങ്ങളും അവയുടെ രൂപവും ഇപ്രകാരമാണ്,

(87–ാംപേജിലെ ചിത്രവുംകൂടി കാണുക)

രോഹിണി,
മകയിരം




| | | | |
|---|---|---|---|
| ഇടവം<br>(വൈശാഖം) | (കാർത്തിക) | കത്തിയലക്; കൈകൊട്ടിക്കളിക്കുന്ന നക്ഷത്രങ്ങൾ | Pleides |
| | രോഹിണി | രഥം | Aldebaran |
| | മകയിരം | മൃഗശീഷം | Orion |
| മിഥുനം<br>(ജ്യേഷ്ഠം) | (മകയിരം)<br>തിരുവാതിര<br>പുണർതം | തീക്കട്ട<br>വില്ല് | Betelguese |
| വൃശ്ചികം<br>(കാർത്തികം) | (വിശാഖം) | കുലാലചക്രം | Libra/ophiucus |
| | അനിഴം | സപ്പമസ്തകം (കട) | d. Seorpis |
| | (തൃക്കേട്ട) | ജ്യേഷ്ഠം (ചുവന്നത്) | Antarus<br>(L seorpil) |
| ധനു<br>(മാഗ്ഗശീഷം) | മൂലം | വക്രരേഖ | Seorpii |
| | പൂരാടം<br>ഉത്രാടം | 4 നക്ഷത്രം കട്ടിൽക്കാലു പോലെ ചതുരം | Hercules |

കാർത്തിക ഒരു തുറന്ന നക്ഷത്രസമൂഹമാണ് (Open Star Cluster) ഉരുണ്ട നക്ഷത്രസമൂഹങ്ങൾ (Globular Star ciusters) ക്ക് പഴക്കം കൂടും. (Hercules) എന്നു വിളിക്കുന്ന പൂരാടവും ഉത്രാടവും ഇത്തരമൊരു സമൂഹമാണ്. മൃഗശീഷത്തിൽ ഒരു 'നെബുല 'ഉണ്ട്. നമ്മുടെ ഗാലക്സിയുടെ കേന്ദ്രം ഏതാണ്ട് ധനുരാശിയുടെ (മാഗ്ഗ

ശീഷ്രാശി) മധ്യത്തിലാകയാൽ മൂലം, പൂരാടം, ഉത്രാടം എന്നീ നക്ഷത്രസമൂഹങ്ങൾക്കടുത്താണ് എന്ന് ശാസ്ത്രം പറയുന്നു. ഗ്രീക്കിലെ ഹെർക്കുലിസ് ഭാരതീയസങ്കല്പത്തിൽ വിഷ്ണുവാണ്. പൂരാടഉത്രാടങ്ങൾക്കിടയിലാണ് വിഷ്ണുവിന്റെ നാഭി എന്നു നാം സങ്കല്പിക്കുന്നു. രോഹിണിയും തിരുവാതിരയും ജ്യേഷ്ഠയും Red giants ആണ്.




കവചവും വില്ലും ധരിച്ച ക്ഷത്രിയനാണ് ഋഷഭരാശിയിലെ ഈ നക്ഷത്രസമൂഹം. ഋഷഭത്തെ ഒരു വൃശ്ചികം കടിച്ചുകൊന്നു. അതിനു പകരംചോദിക്കാൻ വില്ലെടുത്തിറങ്ങിയ പരശുരാമനാണ് Orion (ആര്യൻ). കാള പടിഞ്ഞാറ് അസ്തമിക്കുമ്പോൾ തേള് കിഴക്കുദിക്കും,(180° വ്യത്യാസം)Canis majorൽ ത്രിമൂർത്തികളുണ്ട്. നടുവിലെ വിഷ്ണുവിന് വിഷ്ണുപദത്തോട് സാമ്യമുള്ള wezen എന്ന നാമം ഗ്രീക്കുകാർ കൊടുത്തിരിക്കുന്നു.




(കാർത്തിക സമൂഹത്തെ പോലുള്ള ഒന്ന്)




(നാഗലിംഗം, സർപ്പമസ്തകം, കുട എന്നിവയുടെ രൂപം. മൂന്നു പത്തി നീർത്തിയ കുട ക്കീഴിൽ ചുവന്ന തീക്കട്ട പോലെ ജ്യേഷ്ഠദേവൻ)

വിശാഖം (Libra-ophiucus). 5 നക്ഷത്രങ്ങൾ.

സർപ്പത്തെ പിടിച്ചുനിൽക്കുന്നവനായും കഴുത്തിൽ ധരിച്ച വനായും ഗ്രീസുകാർ കരുതുന്നു. അത് വൈദ്യശാസ്ത്രപിതാവായ ഏസ്ക്കുലേപ്പിയസ്സാണത്രേ. ഇത് ഇന്ന് രാശിചക്രത്തിന്റെ ഭാഗമല്ല. അതിന്റെ ഒരു ഭാഗത്താണ് ഹെർക്കുലസ്. മറുഭാ ഗത്ത് ജ്യേഷ്ഠദേവനും ഉണ്ട്. ഒരു ചക്രത്തിന്റെ ആകൃതിയാക യാൽ കുലാലചക്രമായും, വിഷ്ണുചക്രമായും കരുതുന്നു. പാമ്പിനെ ചുററിയ ശിവനായും!!




*Ras Algetti എന്നാൽ വിഷ്ണുപാദനമസ്കാരം ചെയ്യുന്നവന്റെ ശിരസ്സ്.

പൂർവ, ഉത്തര ആഷാഢങ്ങൾ നിർമ്മിച്ച ചതുരരൂപത്തിലുള്ള നാഭിയിൽ പ്രപഞ്ചമുണ്ടായി എന്നു സങ്കല്പം. പ്രപഞ്ചത്തിന് ചതുരം വരയ്ക്കൽ ഒരു താന്ത്രിക സങ്കല്പമാണ്.

---

* സമുദ്രത്തിൽ ശയിക്കുന്ന മഹാവിഷ്ണുവിന്റെ 'പാദപങ്കജമല'യിൽ ശിരസ്സു നമിക്കുന്നവർ. ഇത് ദക്ഷിണേന്ത്യയിലും ദക്ഷിണാർദ്ധഗോള ത്തിലുമാണ്.

ശ്ലോകം: 3

അവിദ്യാനാമന്തസ്തിമിരമിഹിരദ്വീപനഗരീ
ജഡാനാം ചൈതന്യസ്തബകമകരന്ദസ്രുതിഝരീ
ദരിദ്രാണാം ചിന്താമണിഗുണനികാ ജന്മജലധൗ
നിമഗ്നാനാം ദംഷ്ട്രാം മുരരിപുവരാഹസ്യ ഭവതി.

അവിദ്യയുടെ കൂരിരുട്ടിൽ മുങ്ങിയവന്ന്, അജ്ഞാനാന്ധകാരത്തിൽനിന്ന് രക്ഷനൽകുന്ന മിഹിരന്റെ ദ്വീപനഗരി; ജഡന്മാർക്ക് ജഡത്വംനീക്കി ചൈതന്യവാന്മാരാക്കുന്ന തേൻ ഒഴുകിവരുന്ന പൂങ്കുല; ദരിദ്രർക്ക് ദാരിദ്ര്യം നീക്കുന്ന ചിന്താമണി; ജന്മജലധിയിൽ മുഴുകിയവക്ക് വരാഹദംഷ്ട്ര....ദേവിയാകുന്ന ഉജ്ജ്വലസൂര്യോദയം ഒരാൾക്ക് എന്തെന്തു പുത്തനുണർവ്വ് നൽകയില്ല!!

ഈ വരികൾ വായിക്കവെ എന്റെ ആത്മകഥാകഥനമോ ഇത് എന്ന് തോന്നിപ്പോകുന്നു. ആദ്യത്തേയും അവസാനത്തേയും വരികളിലായി വരാഹമിഹിരന്റെ പേര് ആചാര്യൻ ഇണക്കിയിരിക്കുന്നതുകൊണ്ടുമാത്രമല്ല; ആ മിഹിരദ്വീപനഗരി മണിപല്ലവ ദ്വീപമെന്ന മണിമേഖലാകാവ്യത്തിലെ ദ്വീപനഗരമാണ്. ചിന്താദാരിദ്ര്യം അനുഭവിക്കുന്ന എനിക്ക് ദേവി 'ചിന്ത'യാകുന്ന അനർഘരത്നം തന്നു. ആ പുത്രനും മണിമേഖലയ്ക്കും കനിഞ്ഞരുളിയ അക്ഷയപാത്രം തന്നെയാണ് ചിന്താദേവി എനിക്കും തന്നത്. പാഞ്ചാലപുത്രിയുടെ അക്ഷയപാത്രം....അനർഘമായ സ്യമന്തകം. ജന്മജലധിയിലായാലും, സാക്ഷാൽ സമുദ്രത്തിലായാലും കൈകാലിട്ടടിച്ചു കരയുന്നവന് വരാഹദംഷ്ട്രയായി പ്രത്യക്ഷപ്പെടുന്ന വരുണദേവിയാണ് മണിമേഖല. കൈവർത്തകന്മാരുടെ രക്ഷാകവചം. ആ ദേവി എന്നെ സംസാരസാഗരമുക്തയാക്കി. എന്നിൽ ഒരു ചൈതന്യക്കടലായി ആദ്യമേ അലയടിച്ചു. ജഡമായിക്കിടന്ന എന്റെ ഭർത്താവിന്റെ ശരീരത്തിലേക്ക് എന്നിലൂടെ ചൈതന്യസ്തബകമകരന്ദശ്രുതിയായൊഴുകി പുനരുജ്ജീവിപ്പിച്ചു. വരാഹമിഹിരന്റെ പഞ്ചസിദ്ധാന്തികയായി എന്റെ ബോധമണ്ഡലത്തിൽ തെളിഞ്ഞു. എന്റെ പൂർവ്വപുണ്യമെന്നല്ലാതെ ഞാനെന്തു പറയേണ്ടൂ!!

ഏതാണ് എന്റെ ദ്വീപനഗരം? വൈഷ്ണവമായ വിരാട് നഗരമല്ലാതെ?

പശ്ചിമേസാമഗാനാം വൈരാജം പൗരുഷം സൂക്തം
സൗപർണം രുദ്രസംഹിതാ.

ശൈശവം പഞ്ചനിധനം ഗായത്രം ജ്യേഷ്ഠസാമ ച
വാമദേവ്യം ബൃഹത്സാമ രൗരവം സരഥംതരം
ശവാവൃതം വികർണ്ണം ച രക്ഷോഘ്നം ച യശസ്തഥാ
വിവിധാനി രാജന്തേ വസ്തൂന്യത്രേതി വിരാട്
ബ്രഹ്മാണ്ഡദേഹഃ
(സായണൻ)

ദക്ഷിണപശ്ചിമരാശിഭാഗത്ത് ആ ബ്രഹ്മാണ്ഡദേഹത്തിലെ വിരാജനഗരത്തിലെത്തിക്കുന്ന 'നാവ' (തോണി) തെളിയുന്നു. ഒരു മത്സ്യനഗരം....അതിന്റെ അമരത്തതാ— കർക്കിടകരാശിഭാഗത്ത് 'സുന്ദരിയുടെ തിലകംപോലെ' അഗസ്ത്യൻ (കനോപ്പസ്),–മണിമേഖലയിലെ ദീപതിലകം— വിശ്വാമിത്രനാൽ ത്രിശങ്കുവിനും ഹരിശ്ചന്ദ്രനും നൽകപ്പെട്ട ജീവന്മുക്തന്മാരുടെ സ്വർഗ്ഗനഗരം. എന്നെയും പൂർവ്വപുണ്യത്താൽ ആ നഗരത്തിലെത്തിച്ചു, ദേവി.

4. ത്വദന്യഃ പാണിഭ്യാമഭയ വരദോ ദൈവതഗണ—
സ്ത്വമേകാ നൈവാസി പ്രകടിതവരാഭീത്യഭിനയാ.
ഭയാത് ത്രാതും ദാതും ഫലമപി ച വാഞ്ഛാസമധികം
ശരണ്യേ ലോകാനാം തവ ഹി ചരണാവേവ
നിപുണൌ.

സർവ്വലോകങ്ങൾക്കും ശരണ്യയാണ് ദേവി. ആ പാദരേണുക്കളിൽനിന്നു സൃഷ്ടിക്കപ്പെട്ട പ്രപഞ്ചങ്ങൾ അകലങ്ങളിലേക്കു കറങ്ങിത്തിരിഞ്ഞ് പറക്കുന്നു. വീണ്ടും ശരണാർത്ഥികളായി ആ പാദബിന്ദുവിൽ അണയുന്നു. മററു ദേവന്മാർ കൈകളാൽ വരദാഭയമുദ്രകൾ കാട്ടിയിട്ട് തങ്ങൾ വരം തരാനും അഭയം തരാനും പ്രാപ്തരാണെന്നു തെളിയിക്കുന്നു. ദേവിയാകട്ടെ മുദ്രകളൊന്നും കാട്ടാതെ നിഷ്ക്രിയയായി നിൽക്കുന്നു. ആ ചരണംകൊണ്ടുതന്നെ സർവ്വഭയങ്ങളും നീക്കി ശരണം അരുളുന്നു. ഐം ക്ലീം സൌ എന്ന ബാലമന്ത്രമാണ് ഈ വരികളിലെന്ന് പറയപ്പെടുന്നു.

വെറും സാന്നിധ്യംകൊണ്ടുതന്നെ സർവ്വപാപവും അകററുകയും ക്രിയകൾകൂടാതെ മോക്ഷം നൽകുകയും ചെയ്യുന്നു ബാലപരമേശ്വരി. ശങ്കരനെസ്സംബന്ധിച്ചു പറഞ്ഞാൽ ബ്രഹ്മം തന്നെയാണ് എന്ന് ബ്രഹ്മസൂത്രത്തിൽ നിന്ന് അറിയുക.

5. ഹരിസ്ത്വാമാരാധ്യ പ്രണതജനസൗഭാഗ്യജനനീം
പുരാ നാരീ ഭൂത്വാ പുരരിപുമപി ക്ഷോഭമനയത്.
സ്മരോഽപി ത്വാം നത്വാ രതിനയനലേഹ്യേന വപുഷാ
മുനീനാമപ്യന്തഃ പ്രഭവതി ഹി മോഹായ മഹതാം.

നിന്നെ ആരാധിച്ച ഹരി, പണ്ട് നാരിയായി ഭവിച്ചു; പുരരിപുവായ ശിവന്റെ മനഃക്ഷോഭത്തിനു കാരണമായിത്തീർന്നു. എന്തിനെ ധ്യാനിക്കുന്നുവോ അതായിത്തീരുന്നു. ദേവിയെ ആരാധിച്ച വിഷ്ണു വിഷ്ണുമോഹിനിയായതു് അങ്ങനെയാണ്. തപസ്സുകൊണ്ടു് പ്രശാന്തമായ പ്രളയജലത്തിൽ (ത്രിപുരങ്ങളാകുന്ന പ്രാപഞ്ചികതയെ നശിപ്പിച്ച് പ്രശാന്തമായ യോഗിമാനസത്തിൽ) ക്ഷോഭം സൃഷ്ടിച്ച് പുതിയ സൃഷ്ടിതരംഗങ്ങൾ ഉണർത്താൻ 'മായ'യുടെ സഹായം വേണം. അവിടെ 'ശാന്ത'യായ ദേവി സദാശിവനിൽ പുതിയ ക്ഷോഭമുണർത്തുന്നു. അത് പുതിയൊരൈശ്വരസൃഷ്ടി നടത്തുന്നു. സൃഷ്ടി ശ്രീയാണ്. സൗഭാഗ്യമാണ്. പ്രണതജനസൗഭാഗ്യജനനിയാണ് ദേവി. പ്രണമിക്കുന്ന ജനങ്ങളുടെ സൗഭാഗ്യമാണ് പൂർവ്വപുണ്യാനുഭവങ്ങൾക്കായിട്ടുള്ള പുനർജ്ജന്മം. അതിനു കാരണക്കാരിയും ദേവി തന്നെ. ജനം, ജനനി എന്ന വാക്കുകൾ ഉപയോഗിക്കുന്നതിന്റെ ഔചിത്യം കാണുക. ജനങ്ങൾക്കെല്ലാം ജനനിയാണ്; സൃഷ്ടികർമ്മം നടത്തിയ അമ്മയാണ് ദേവി.

സ്മരൻ നിന്നെ നമിച്ചിട്ട് രതിനയനലേഹ്യമായ വപുസ്സ് നേടി. ആ വപുസ്സിനാൽ മുനിമാനസങ്ങളെ ചലിപ്പിക്കാൻ സമർത്ഥനായി; അവരുടെ അന്തഃകരണത്തിൽ മഹത്തായ മോഹമായി അവൻ പ്രഭവിക്കുന്നു.

സ്മരൻ (കാമദേവൻ) പ്രപഞ്ചസൃഷ്ടിയിൽ വിഷ്ണുവിനുള്ള സ്ഥാനമാണ് വംശസൃഷ്ടിയിൽ വഹിക്കുന്നത്. സ്മരണ അഥവാ ഓർമ്മയുടെ ദേവനാണ് സ്മരൻ. നിന്നെ നമിച്ചതുകൊണ്ട് ആ ഓർമ്മയ്ക്കു് രതിനയനലേഹ്യമായ ശരീരമുണ്ടായി. അരൂപിയും അനംഗനും, അശരീരിയുമായ ബ്രഹ്മത്തിന്, മായാരൂപിണിയായ ദേവിയെ നമിച്ചപ്പോൾ മായാരൂപമായ അതിമോഹനമായ ഒരു ശരീരമുണ്ടായി. ഓർമ്മകളുടെ ആ മനോജ്ഞവിഗ്രഹം കവിയുടെ സൂക്ഷ്മദേഹമാണ്. അതിൽ ത്തന്നെ കണ്ണും നട്ടിരിക്കയാണ്, അതിനാൽ മോഹിതനായ കവി. പുനർജ്ജന്മസ്മരണയോടുകൂടിയ ഈ പുതിയ ദേഹധാരണം തന്റെ പൂർവ്വപുണ്യമാണെന്നും അതിനു കാരണം ഈ പുതിയ ജന്മം നൽകിയ 'പ്രണതജനസൗഭാഗ്യജനനിയായ' അമ്മയാണെന്നും ശങ്കരൻ ഒരു കാലത്തും മറക്കുന്നില്ല. പ്രാപഞ്ചികത്വം പൂർണ്ണമായി അടക്കിയ, ബ്രഹ്മജ്ഞാനിയായ തന്നെപ്പോലുള്ളവരുടെ മുനിമാനസങ്ങളിൽപ്പോലും മനോജ്ഞവപുസ്സായ സ്മരണകളുടെ ദേവൻ മഹത്തായ ഒരു മോഹമായി പ്രഭവിക്കുന്ന പ്രക്രിയ കവി അറിയുന്നു. 'മോഹായ മഹതാം' എന്നതുകൊണ്ട് രണ്ടർത്ഥം സാധിക്കുന്നു. സാധാരണ അർത്ഥത്തിൽ

കാമനും രതിയും ഒന്നു ചേരുക എന്നു പറഞ്ഞാൽ സംഭോഗ മാണ്. ഇവിടെ, സ്മരണയുടെ മനോജ്ഞമായ വിഗ്രഹത്തോട് ഒന്നായി തന്മയീഭാവം പ്രാപിക്കാനുള്ള രതിയാണ് ഉള്ളിൽ ഉണരുന്നത്. ആ രതിയാലാണ് നിഷ്ക്രിയമായ ചിത്ത ത്തിൽനിന്ന് വാക്കുകൾ പ്രവഹിക്കുന്നതും. ഇവിടെ, സൃഷ്ടി മൈഥുനസൃഷ്ടിയല്ല, കവിയുടെ സാഹിത്യസൃഷ്ടിയാണ്. വാക്കുകളുടെ ജനനമാണ്. അതിനാൽ 'മഹത്' എന്ന ശബ്ദം ചേരുന്നു. അർദ്ധനാരീശ്വരരൂപമാണ് മഹത്തിന്ന് എന്നതു കൊണ്ട് സംഭോഗവും തന്മയീഭാവവും സാധിക്കുന്നു.

ലോപാമുദ്രാവിദ്യ എന്ന പഞ്ചദശാക്ഷരിയുടെ ആദ്യ കാണ്ഡം ദർശിച്ച ഋഷി വിഷ്ണുവാണെന്നു ജ്ഞാനാർണ്ണവതന്ത്ര ത്തിലുണ്ട്. ആദ്യത്തെ ശ്ലോകംകൊണ്ട് മുദ്രകൂടാതെത്തന്നെ ദേവി ശരണം നൽകുന്നു എന്നു പറയുമ്പോൾ ലോപാമുദ്രയെ ക്കൂടി കവി ഉദ്ദേശിക്കുന്നുണ്ട്. ലോപാമുദ്രയാകുന്ന മോഹിനി യാൽ അഗസ്ത്യമുനിയുടെ മനസ്സിളകി എന്ന പുരാവൃത്തവും ഓർമ്മയിലെത്തിക്കുന്നു ഈ വരികൾ.

പഞ്ചദശാക്ഷരിയുടെ മററു മൂന്നു കാണ്ഡങ്ങളും ശ്രീം എന്ന ശ്രീബീജവും ദർശിച്ച് അതിനെ ഷോഡശാക്ഷരീമന്ത്രമാക്കി യത് 'സ്മരൻ' ആണെന്ന് കരുതപ്പെടുന്നു. ഷോഡശാക്ഷരി യിലെ 16 നിത്യങ്ങൾ 16 കലകളാണ്. 'ചത്വാര ഈം ബിഭ്രതി ക്ഷേമയന്താ' എന്ന ഋഗ്വേദമന്ത്രത്തിൽനിന്നാണ് ശ്രീം എന്നതിലെ 'ഈം', വന്നത്. ചത്വാരത്തിന്റെ ആദ്യാ ക്ഷരത്തിൽനിന്ന് ച്റീം ഉണ്ടായി. അത് ശ്രീം ആവുകയും ചെയ്തു. (ചിരുതേയിയാണ് പിന്നീട് ശ്രീദേവി ആയത്.) കാദിവിദ്യ വിഷ്ണുവിന്റേതും ഹാദിവിദ്യ സ്മരന്റേതുമായി ഗണിക്കപ്പെടുന്നു.

അച്യുതാനന്ദൻ ഈ വരികളെ സാധ്യസിദ്ധാസനവിദ്യ യായി ഗണിക്കുന്നു.

6. ധനുഃ പൌഷ്പം മൌർവ്വീ മധുകരമയീ പഞ്ച വിശിഖാ
വസന്തഃ സാമന്തോ മലയമരുദായോധനരഥഃ
തഥാപ്യേകഃ സർവ്വം ഹിമഗിരിസുതേ കാമപി കൃപാ—
മപാംഗാത് തേ ലബ്ധ്വാ ജഗദിദമനംഗോ വിജയതേ.

അനംഗനായ സ്മരന്റെ കാമരൂപത്തെ വർണിക്കുന്നു. പുഷ്പ ധനുസ്സ്, മധുകരമയിയായ ഞാൺ, പഞ്ചസൂനബാണം, സാമ ന്തനായി വസന്തൻ, മലയമാരുതനെന്ന ആയോധനരഥം. പക്ഷേ, എന്തിനീ അലങ്കാരങ്ങളും ആയുധങ്ങളും? നിന്റെ കടക്കണ്ണിലെ കൃപ ഒന്നുമാത്രം മതിയല്ലോ—ഒരവയവവും കൂടാ

തെയും (അനംഗനായിത്തന്നെ ഇരുന്നും) ഏകനായ അവന് ജഗത്തിന്റെ ജേതാവാകാമല്ലോ!

മലയമാരുതനും ഹിമഗിരിസുതയും കേരളത്തിലെ മലയാചലത്തെയും ഹിമാചലത്തെയും കണ്ട ശങ്കരന്റെ വാക്കുകളിൽനിന്നു വരുമ്പോൾ പുതിയൊരു മാനമാർജ്ജിക്കുന്നു. മലയാചലത്തിന്റെ വാസന്തഭംഗി മുഴുവൻ ഇവിടെ ആവിഷ്കരിക്കപ്പെടുന്നു. ധനുസ്സിന്റെ ആകൃതിയിൽ വളഞ്ഞുകിടക്കുന്ന, പുഷ്പനിബിഡമായ ഒരു ഭൂഭാഗം. മധു തേടിനടക്കുന്ന വണ്ടത്താന്മാരുടെ സംഗീതാലാപംകൊണ്ടു മുഖരിതമായ കടൽത്തീരദേശഭൂമിയാകുന്നതാണ്. പഞ്ചജനങ്ങളാകുന്ന അഞ്ചു വിഭാഗക്കാരുടെ മൊഴിയമ്പുകളാകുന്ന പൂക്കൾ (ഐവർ—ഇവരെക്കുറിച്ചു മണിമേഖലാകാവ്യത്തിൽനിന്ന് അറിയുക). മലയമാരുതനെന്ന യുദ്ധരഥത്തിൽ വസന്തനെന്ന സാമന്തനോടൊപ്പം ലോകജേതാവായിവരുന്ന പ്രകൃതിയുടെ ചക്രവർത്തിയാണ് കവിയുടെ കാമദേവൻ. മഞ്ഞുമൂടിയ ഹിമാചലത്തിലോ? അവൻ അനംഗൻ. ഏകൻ. എങ്കിലെന്ത്? ആ ഏകാന്തതയുടെ വിജിഗീഷുത്വം കവിമനസ്സിനെ വിജൃംഭിപ്പിക്കുന്നു. ഹിമഗിരിസുതയുടെ ഒററ കടക്കൺനോട്ടംകൊണ്ടുതന്നെ, തനിക്ക് 'അദ്വൈത'മായ ബ്രഹ്മാനുഭൂതിയും വിശ്വജിത്തെന്ന ബോധവും ജനിക്കുന്നു.

വസന്തം. ഹേമന്തം എന്നു ഋതുഭേദം കൂടാതെ കവിയുടെ ഉള്ളിൽ നിരന്തരം ബ്രഹ്മാനുഭൂതിരസം നിറഞ്ഞു തുളുമ്പുന്നു. അത് ദേവിയുടെ കൃപാകടാക്ഷം തന്നെ.

ശിവന്റെ ജ്ഞാനചക്ഷുസ്സിനാൽ പ്രാപഞ്ചികമായ അംഗ, ഹാരങ്ങളെല്ലാം കരിഞ്ഞുപോയി ചൈതന്യരൂപമായി വിളങ്ങുന്ന അനംഗനും അശരീരിയുമായ ബ്രഹ്മമാണ് ഇവിടെയും കവിയുടെ പ്രതിപാദ്യവസ്തു. ക്ലീം എന്ന കാമബീജത്താൽ ഈ ശ്ലോകം അറിയപ്പെടുന്നതായി തന്ത്രകാരന്മാർ കരുതുന്നു.

7. ക്വണത് കാഞ്ചീദാമാ കരികലഭകുംഭസ്തനനതാ
പരിക്ഷീണാ മധ്യേ പരിണതശരച്ചന്ദ്രവദനാ
ധനുർബ്ബാണാൻ പാശം സൃണിമപി ദധാനാ കരതലൈഃ
പുരസ്താദാസ്താം നഃ പുരമഥിതുരാഹോ പുരുഷികാ.

ത്രിപുരമഥനം ചെയ്തു സർവ്വകാമമോചിതനായ ശിവന്റെ അർദ്ധാംഗിനി (പുരുഷികാ എന്നാണ് ഉപയോഗിച്ച വാക്ക്) എന്റെ മുന്നിൽ കാണപ്പെടട്ടെ എന്നു ശങ്കരൻ ഏഴാം ശ്ലോകത്തിൽ പറയുന്നു (ഈ ദേവിയുടെ ശക്തിസ്വരൂപമാണ് എട്ടാം ശ്ലോകത്തിൽ നാം ദർശിക്കുന്നത്).

കിലുങ്ങുന്ന കാഞ്ചിയണിഞ്ഞ്, കളഭമസ്തകം പോലുള്ള സ്തനഭാരത്താൽ അല്പം കുനിഞ്ഞ് മെലിഞ്ഞ മധ്യഭാഗവും ശരത്കാലപൂർണ്ണചന്ദ്രനെപ്പോലെ ശോഭിക്കുന്ന വദനവും കരങ്ങളിൽ ധനുസ്സ്, ബാണം, പാശം, കമണ്ഡലു എന്നിവയും ധരിച്ച വിധം—കവി വർണ്ണിക്കുന്ന ഈ സുന്ദരി സാമുദ്രികശാസ്ത്രപ്രകാരം വർണ്ണിക്കപ്പെടുന്ന ഒരു സാധാരണ സ്ത്രീ മാത്രമോ? അല്ലെന്നാണ് എന്റെ പക്ഷം. അവൾ സാക്ഷാൽ 'സാമുദ്രി' യായ വിഷ്ണുമോഹിനിതന്നെയാണ്.

അവളുടെ ക്വണത്''കാഞ്ചി' നാദം നാം ആദ്യം ശ്രവിക്കുന്നു. കാഞ്ചി, മേഖല, ഒഡ്യാണം എന്നൊക്കെ വിളിക്കുന്ന, ശരീരമധ്യത്തിൽ അണിയുന്ന ആഭരണത്തിന്റെ കിലുക്കം. ഭൂമി ഒരു സ്ത്രീയാണെങ്കിൽ അവളുടെ മധ്യഭാഗത്തു ധരിച്ച ആവരണമാണ് സമുദ്രം (സമുദ്രവസനേ ദേവി എന്ന ശ്ലോകം ഓർക്കുക). ആ ആവരണത്തിന്മേൽ അണിയപ്പെട്ട 'ക്വണത്കാഞ്ചി'യാണ് ശബ്ദിക്കുന്ന തിരകൾ ഉണ്ടാക്കിയ നുരയും പതയും. സമുദ്രത്തെ ദർശിക്കുംമുൻപ് അകലെനിന്നു തന്നെ നാം ആ ക്വണത്കാഞ്ചിനാദം ശ്രവിക്കുന്നു. കാഞ്ചി കാമാക്ഷിയായും മണിമേഖലയായും തമിഴകമക്കൾ പൂജിക്കുന്നത് ഈ ആവരണദേവതയെത്തന്നെ. ശാരദചന്ദ്രനെ വഹിച്ച ആകാശാന്തരീക്ഷം ദേവിയുടെ ശിരസ്സും, പർവ്വതസാനുക്കളെ വഹിച്ച കര ദേവിയുടെ മാറിടവും സമുദ്രം ദേവിയുടെ അരയ്ക്കു കീഴ്പ്പോട്ടുള്ള ശരീരഭാഗവുമാണ്. ദേവിയുടെ നാലു കരങ്ങളിൽ (നാലു ദിശയെ സൂചിപ്പിക്കുന്ന നാലു രശ്മികൾ) മനുഷ്യനെ ബന്ധിപ്പിക്കുകയും മോചിപ്പിക്കുകയും ചെയ്യുന്ന വസ്തുക്കളുണ്ട്. ധനുസ്സും ബാണവുംകൊണ്ട് അവൾ കീഴടക്കുന്നു. പാശംകൊണ്ട് അവൾ ബന്ധിക്കുന്നു. സുധാരസം ഒഴുകുന്ന തീർത്ഥക്കമണ്ഡലുകൊണ്ട് അവൾ സർവ്വദോഷഹരയായി മാറി പൂർവ്വജന്മസ്മരണ ഉണർത്തുന്നു (ചിലപ്പതികാരവും മണിമേഖലയും നോക്കുക).

ഈ ദേവി ഫുണിഷ്യന്മാരുടെ ആസ്താർതേ എന്ന ദേവതയാണ്. ദക്ഷിണേന്ത്യയിലെ മീനവസമുദായത്തിന്റെ മണിമേഖലാദേവിയും. ഗ്രീസിൽ ഇവൾ വീനസ് ആയി അറിയപ്പെടുന്നു. ഫേനം (നുര) ആണ് അവളുടെ ഉത്ഭവസ്ഥാനം. നുരകളിൽ നിന്നുളവായ ലക്ഷ്മീഭഗവതിയാണവൾ. ഹരിപ്രിയയായ സരസ്വതിയാണവൾ. സർവ്വ 'ഉരു'ക്കളേയും വശീകരിക്കുന്ന ഉർവ്വശിയും മുനീനാമപി മാനനീയയായ മേനകയും അവൾ തന്നെ.

പുരസ്താത് ആസ്താം നഃ പുരമഥിതുഃ ആഹോ പുരുഷികാ എന്നാണ് ചതുർത്ഥപാദത്തെ വിഗ്രഹിക്കേണ്ടത്. ആസ്താർതേ എന്ന വാക്കിന്റെ ഉത്ഭവം ആസ്താം എന്നതിൽനിന്നാണ്.

പുരസ്താത്—മുന്നിൽ.

ആസ്താം—ഉണ്ടാവട്ടെ (അസ്തിത്വം ആജ്ഞിക്കട്ടെ). ഉണ്മ (അസ്തിത്വം), ആർദ്ര എന്ന രണ്ടു വാക്കുകൾ ചേർന്നതാണ് ആസ്താർ'ദ്രേ' അഥവാ ആസ്താർതേ എന്നത്. 'ആഹോ' എന്നത് ഫൂണിഷ്യൻ സഞ്ചാരികൾ ദേവിയെ വിളിക്കുന്ന സംബോധനാരൂപത്തിന്റെ തദ്ഭവമാണ് (നാഗപഞ്ചമം കാണുക) ഈ ഒരു ആരാധനാക്രമത്തിന്റെ തുടർച്ചയാണ് ശങ്കരന്റെ അദ്വൈതം. ശങ്കരന് എത്രയോ നൂററാണ്ടുകൾക്കു മുമ്പു തന്നെ ശരൽക്കാലത്ത് (ഭാദ്രപദം, ആശ്വിനം ചാന്ദ്രമാസങ്ങളിൽ—കന്നി, തുലാം രാശിയിൽ സൂര്യൻ സഞ്ചരിക്കുന്ന ദക്ഷിണായനകാലത്ത്) വിദ്യാരൂപിണിയും, വിജയലക്ഷ്മിയുമായ ദേവിയെ ആരാധിക്കുന്ന ക്രമം ഭാരതത്തിലെ കടൽത്തീരവാസികളായ ജനങ്ങൾക്കിടയിൽ ഉണ്ടായിരുന്നു. ഈ കാലത്തു സൂര്യൻ അസ്തമിക്കുമ്പോൾ കിഴക്കൻ ചക്രവാളത്തിൽ ഭാദ്രപദങ്ങൾ (പൂരോരുട്ടാതി, ഉത്രട്ടാതി), രേവതി, അശ്വതി ഭരണിയുടെ ചില നക്ഷത്രങ്ങൾ എന്നിവ കാണപ്പെടും.

സൂര്യൻ നിൽക്കുന്ന പടിഞ്ഞാറൻ ചക്രവാളബിന്ദുവിൽ അപ്പോൾ തെക്കുഭാഗത്തായി ഹസ്തം, ചിത്ര, ചോതി, വിശാഖം എന്നീ നക്ഷത്രങ്ങളുണ്ട്. പരസ്പരം തിരിഞ്ഞിരിക്കുന്ന രണ്ടു മുഖങ്ങളായോ അസ്ത്രങ്ങളായോ കരുതാവുന്ന അശ്വതിരേവതിമാർ ഒരിടത്തു; വടക്കുള്ള അശ്വതിയിൽനിന്ന് (അശ്വിന്യാദി) 180 ഡിഗ്രി മാറി തെക്കുഭാഗത്ത് ഒരു സ്വാതി (ശ്വാദി) മുത്ത്—അപ്പോളോ എന്ന സൂര്യദേവന്റെ അമൃതകുംഭം തെക്കൻചക്രവാളത്തിൽ കന്നി തുലാം രാശിഭാഗത്താണ്.

അശ്വാതി, ശ്വാതി (കുതിര, ശ്വാനൻ എന്നിവരുടെ ആദി)യായ രണ്ടു വിഷുവത്രേഖകളുടെ അല്പം വളഞ്ഞ മധ്യഭാഗം, സൂര്യദേവന്റെ അമൃതകുംഭം താങ്ങുന്നതുകൊണ്ടാണെന്നു സങ്കല്പിക്കപ്പെട്ടിരിക്കുന്നു. ഭാരതീയർക്കു സൂര്യദേവനായ അപ്പോളോ ധന്വന്തരിയാണ്. പൂരാടം ഉത്രാടം വിഷ്ണുനാഭിയാണെന്നു പറഞ്ഞുവല്ലോ (ധന്വന്തരിയായി കാണുന്ന നക്ഷത്രങ്ങൾ) ആ മൂലപുരുഷനായ കാലപുരുഷൻ അല്പമൊന്നു ചെരിഞ്ഞു ശയിക്കുന്നതായി നാം കല്പിക്കുന്നു. ആ ശയിക്കുന്ന

വിഷ്ണുവിൻെറ സപ്പ്തല്പോപരി 'അനിഴം' പൂക്കടനീത്തി, ജ്യേഷ്ഠദേവനായ അനന്തൻെറ ചുവന്ന കണ്ണ് തുറന്നുവെച്ചിരിക്കയാണ്. അടുത്തുതന്നെ സംസാരചക്രമെന്ന സുദശ്നം. സുധാസാഗരമദ്ധ്യത്തിലെ ഏററവും ആഴംകൂടിയ ഭാഗത്തുനിന്ന് ചിന്തയുടെ അനഘമായ 'സ്വാതിമുത്തു'കഠം ലഭിക്കുന്നു. അവ മഹാവിഷ്ണു നീട്ടിവെച്ച 'ഹസ്ത'ത്തിലിരിക്കുന്ന അമൃതകലശത്തിൽനിന്നു പൊഴിഞ്ഞ തേൻതുള്ളി ചിത്രയുടെ ചിപ്പിയിൽ വീണുണ്ടായ അനഘരത്നങ്ങഠം. ആപുത്രൻെറ അമൃതകലശം കയ്യിലേന്തിയ മണിമേഖലയെപ്പോലെ, വിഷ്ണുവിൻെറ അമൃതകലശമേന്തി 'കാഞ്ചി'യുടെ കുണത്സംഗീതം ഉയത്തി ദേവി സുധാസാഗരമദ്ധ്യത്തിൽനിന്ന് ഉണരുന്നു.

'അശ്വത്തെ—(അശ്വിന്യാദിയായ ആസ്താത്തെയെ) വണങ്ങുന്ന ഈ പതിവ് വേദകാലത്തിനു മുമ്പും ഇന്ത്യയിൽ ഉണ്ടായിരുന്നു. അശ്വമദ്ധ്യമാണ് ഗ്രീക്കുകാർ പിന്നീട് 'ആൻഡ്രോമീഡ'*യാക്കിയത്.

8. സുധാസിന്ധോർമദ്ധ്യേ സുരവിടപിവാടീപരിവൃതേ
മണിദ്വീപേ നീപോപവനവതി ചിന്താ—
മണിഗൃഹേ;
ശിവാകാരേ മഞ്ചേ പരമശിവപര്യങ്കനിലയാം
ഭജന്തി ത്വാം ധന്യാ കതിചന ചിദാനന്ദലഹരീം.

ആർദ്രമായ അസ്തിത്വം അഥവാ ഉണ്മയാണ് ദേവി എന്ന് ഏഴാംശ്ലോകവ്യാഖ്യാനത്തിൽ കണ്ടു. ഉണ്മ എന്നാൽ 'സത്.' ആ 'സത്താ'കട്ടെ ചിത്, ആനന്ദം എന്നിവയുടെ ലഹരിയാണ്—ചിത്തും ആനന്ദവും ഓളംവെട്ടുന്ന സമുദ്രമാണ്. ആ സമുദ്രത്തിൻെറ സത്തിനെ ഭജിച്ചവർ ധന്യന്മാർതന്നെ. അതിനു ഭാഗ്യമുണ്ടായ ധന്യനാണ് താൻ—ആവരണം മാററിയ ദേവിയെ തൻെറ ചിത്തിൽ ശങ്കരൻ ദശിക്കുന്നു.

സുധാസിന്ധുമദ്ധ്യത്തിൽ കല്പവൃക്ഷങ്ങളാലും വനങ്ങളാലും ചുററപ്പെട്ട മണിദ്വീപിൽ, ചിന്താമണിഗൃഹത്തിൽ, ശിവാകാരമായ മഞ്ചത്തിൽ പരമശിവപര്യങ്കത്തിൽ ഇരിക്കുന്ന നിന്നെ ഭജിക്കാൻ കഴിഞ്ഞ ഞാനും സത്ചിദാനന്ദലഹരിയിൽ ആറാടി ധന്യയാകുന്നു.

'ആഹോ' ദേവീരൂപദശനത്തിൽ ഉണ്ടായ അത്ഭുതാനന്ദസൂചകമാണ്. പുരുഷൻ പ്രത്യഗാത്മൻതന്നെ. തന്നിലുള്ള പ്രത്യഗാത്മനെ സ്വയം കണ്ടെത്തിയവൻെറ 'അഹം'കാര

* Andromeda=literal meaning കുതിരയുടെ മധ്യം എന്നുതന്നെ.

മാണ് ആഹോപുരുഷികാ. സ്ത്രീയായാലും പുരുഷനായാലും തന്നിൽ ഉള്ള പ്രത്യഗാത്മനെ ഇപ്രകാരം അർദ്ധനാരീശ്വരനായേ കാണുകയുള്ളൂ. ലിംഗഭേദമില്ലാത്ത പ്രത്യഗാത്മൻ സ്ത്രീയിൽ പുരുഷനായും പുരുഷനിൽ സ്ത്രീയായും കാണുന്ന 'മഹ'ത്താണ്. 'ആഹോ....അഹം തന്നെ പുരുഷികാ' എന്ന കണ്ടെത്തൽ നടക്കുന്നത് പുറത്തല്ല, അകത്താണ്. അതിനാൽ 'ചിന്താ'മണിഗൃഹത്തിലാണ് ദേവിയെ സാക്ഷാത്കരിക്കുന്നത്.

ബാഹ്യാചാരപ്രിയർക്ക് ഇത് ശ്രീചക്രത്തിന്റെ ആരാധനാക്രമമാണ്. ഭൂർജ്ജപത്രത്തിലോ, തുണിയിലോ, സ്വർണ്ണ രജതത്തകിടുകളിലോ ചക്രം വരച്ച് അതിനെ ഒരു പീഠത്തിന്മേൽ സ്ഥാപിച്ച് ആരാധിക്കുന്ന ക്രമമാണത്. ബിന്ദുസ്ഥാനത്താണ് ചൈതന്യം. നടുവിലെ ചെറിയ ചക്രം സുധാസിന്ധുവാണ്. സമയാചാരചക്രമായ സൃഷ്ടിചക്രത്തിൽ നടുവിലെ ചെറിയ ചക്രം, പരസ്പരം ഛേദിക്കുന്ന നിരവധി ത്രികോണങ്ങളാൽ സൃഷ്ടിക്കപ്പെട്ട ചതുരമായ 'സ്പേസ്'' ആണ്. ഇതിലാണ് ലോപാമുദ്രാസൂക്തത്തിലെ അക്കങ്ങൾ എഴുതേണ്ടത്. (പഞ്ചദശീയന്ത്രം) കൗലചക്രപ്രകാരം വരച്ചാൽ ബിന്ദുസ്ഥാനം നടുവിൽ കാണുന്ന ചെറിയ ചക്രത്തിനകത്താണ് വരിക. ഈ ത്രികോണം താഴോട്ട് അഗ്രമായ 5 ശക്തിത്രികോണങ്ങളിൽ ആദ്യത്തേതായി വരികയും ചെയ്യും. 43 ത്രികോണങ്ങളുള്ള ശ്രീചക്രം ശിവശക്തി ശരീരമായും ചിന്താമണി ഗൃഹമായും ചക്രാരാധകർ കരുതുന്നു. ലിപികൾ, മുദ്രകൾ, സംഖ്യകൾ മുതലായവയെല്ലാം ആദ്യം ഉത്ഭവിച്ചത് ഭൂർജ്ജപത്രത്തിലും തുണിയിലും തകിടിലും അറിവ് രേഖപ്പെടുത്തിവെക്കലിന്റെ ഏറ്റവും പ്രാചീനമായ താന്ത്രികമാതൃകയായ ശ്രീചക്രത്തിലാണ്. ഇതിന്റെ മുമ്പ് ലിപികളും മുദ്രകളും കൊത്തിവെച്ച് അറിവ് കൈമാറിയിരുന്നത് ഗുഹകളിലെ കരിങ്കൽഫലകങ്ങളിലാണ്. (ഇലയും പട്ടും ലോഹത്തകിടും കണ്ടെത്തുംമുമ്പ്) പ്രാചീനമനുഷ്യൻ കരിങ്കല്ലിൽ ഉളികൊണ്ട് കോറി തന്റെ ബോധത്തിന്റേയും ചിന്തയുടേയും ഫലങ്ങൾ കുറിച്ചിട്ടു. അതിന്റെ ഓർമ്മ നിലനിർത്താൻ ലോഹത്തകിട് ശിലാഫലകത്തിലുറപ്പിച്ചും, പീഠത്തിൽ ചക്രാങ്കിതമായ പട്ടു വിരിച്ചും, ഓലക്കെട്ടുകൾ പീഠത്തിൽ വെച്ചു പൂജിച്ചും മനുഷ്യൻ ശീലിച്ചു. കരിങ്കൽപ്പീഠങ്ങളും ശിലാഫലകങ്ങളും വിദ്യാരൂപിണിയായ ശക്തിപീഠങ്ങളായി. പ്രാചീനതമിഴകത്ത് ഇത്തരം പീഠികകൾ (പീടിക) പൂജിക്കപ്പെട്ടുപോന്നു. വിദ്വാന്മാരുടെ ചിന്തയിലാണ് ദേവി ഉണരുന്നത്. അതിനാൽ ശമണവ്രതമനുഷ്ഠിക്കുന്ന 'ബ്രഹ്മ'ചാരികളായ ചാരണർ ഇത്തരം പീഠങ്ങളിലി

രുന്ന് ആത്മോപദേശം നൽകി. അവരുടെ പാദരേണുക്കൾ, ദേവിയുടെ പാദരേണുക്കളെപ്പോലെ പവിത്രങ്ങളാണെന്ന് വാഴ്ത്തപ്പെടുകയാൽ 'പാദപീടിക' 'തൃപ്പാടപീഠിക' എന്നെല്ലാം അറിയപ്പെട്ടു.

ദേവിയുടെ ചരണം ഒന്നു സ്പർശിച്ചാൽ മതി സർവ്വമംഗളവും ലഭിക്കുമെന്ന് ആദ്യശ്ലോകങ്ങളിൽ പറഞ്ഞു. ചാരണർ, ദേവീ പാദം (ദേവപാദം) ചിത്തത്തിൽ പതിഞ്ഞവരാണ്. അവരുടെ പാദം പതിഞ്ഞ പീഠികകൾ വിഷ്ണുപാദങ്ങളായും ബുദ്ധ പാദങ്ങളായും ആദരിക്കുന്ന രീതി, ഗുഹാചിത്രങ്ങളുടെ കാലം മുതലേ ഭാരതത്തിൽ ആരംഭിച്ചു.

ശ്രീചക്രാരാധനയുടേയും പാദപീഠികയുടേയും ആരാധനാക്രമം മണിമേഖലയിൽ ഇങ്ങനെ പറയുന്നു:

വിരിത്തു ഇലങ്കു അവിർ ഒളി ചിറന്തു
കതിർപരപ്പി ഉരൈപെറു മുമ്മുഴം നിലൈമിചൈ ഓങ്കി—
ത്തിചൈതോറും ഒൻപാൻ മുഴനിലം അകൻറു
വിതി മാണാടിയിൻ വട്ടം കുയിൻറു
പതുമ ചതുരമീ മിചൈ വിളങ്കി
അറവോർക്കമൈന്ത ആചനം എൻറേ
നറുമലർ അല്ലതു പിറമരം ചൊരിയാതു
പറവൈയും മുതിർ ചിറൈപൊങ്കുചെൻറതിരാതു
തേവർകോൻ ഇട്ട മാമണിപ്പീടികൈ.

ഇത് ഒരു ആസ്ട്രോണമിക്കൽ യന്ത്രംകൂടിയാണ്. ഇതു ദർശിക്കുന്നവന് പൂർവ്വജന്മസ്മരണ ഉണ്ടാകുമെന്നാണ് മണിമേഖലയിൽ പറഞ്ഞിട്ടുള്ളത്.

(ഓം മണിപത്മേ ഹും എന്നെഴുതിയ ലോഹചക്രം ബുദ്ധ താപസർ കറക്കിക്കൊണ്ടിരിക്കും. അത്തരം സംന്യാസിമാരെ 'സാധുചക്രൻ' എന്ന് വിളിക്കും. മണിമേഖലാ കാവ്യത്തിൽ ഇത്തരമൊരു കഥാപാത്രമുണ്ട്.)

തെക്കൻ ചക്രവാളദിക്കിൽ സംവത്സരത്തിൽ ഒരിക്കൽ മാത്രം സുധാസിന്ധുവിൽ ശയിക്കുന്ന വിഷ്ണുവിന്റെ പാദം സ്പർശിച്ച പാദപീഠിക ദർശിക്കാനാവും. അതിന്റെ മുഹൂർത്തം മണിമേഖലയിൽ ഇങ്ങനെ പറഞ്ഞിരിക്കുന്നു. 'ഈ പെരുംപാദ പീഠികയുടെ മുന്നിൽ കുവലയവും നെയ്തൽപൂവും മയങ്ങുന്ന ഗോമുഖി എന്ന ശുദ്ധജലസരസ്സുണ്ട്. ഇളവേനലും (വസന്തം) വർഷവും ഒരുമിക്കുന്ന ഇടവരാശിയിലെ കാർത്തികനക്ഷത്രത്തിൽ ചന്ദ്രൻ വരുന്ന കാർത്തികമാസവും, അവിടെനിന്ന് 10+3=13 മീനുകളെ (മീൻ=നക്ഷത്രം) എണ്ണിയാൽവരുന്ന വിശാഖംനക്ഷത്ര

ത്തിൽ സൂര്യൻ നിൽക്കുന്ന കാർത്തികമാസവും (വൈശാഖം—കാർത്തിക വിപരീതരാശികൾ—അവകളിൽ സൂര്യചന്ദ്രന്മാർ നില്ക്കുന്ന പൗർണ്ണമാസികൾ) ഉണ്ട്. ഈ മാസങ്ങളിൽ (കിഴക്കും പടിഞ്ഞാറും ചക്രവാളത്തിൽ) ബോധിത്തലവനായ മഹാവിഷ്ണു ഉദിക്കുന്ന കാലത്ത്, ഒരു നാൾ ആ പുത്രന്റെ കയ്യിലെ അമൃതസുരഭി എന്ന അക്ഷയപാത്രവും വിഷ്ണുവോടോത്ത് ഉദിക്കും. അവന്റെ കതിർ വർഷിക്കുന്ന 'ആരുയിർമരുന്ത്'' (വിഷ്ണു ധന്വന്തരിയാണ്. അതിനാൽ ഉയിർ മരുന്നാണ് വർഷിക്കുന്നത്) അനശ്വരമാണ്. [വാങ്ങുന്നവരുടെ കയ്യിൽ അതു പെരുകിപ്പെരുകി 'ഭാര'മാവുന്നതിനാൽ ആ അമൃതകലശം വാങ്ങി കുനിഞ്ഞുനിൽക്കുന്നു എന്ന് ആദ്യത്തെ ശ്ലോകത്തിൽ ശങ്കരൻ പറയുന്നുണ്ട്]. വിശപ്പും ദാഹവും അകററുന്ന ഈ അമൃത് വിശ്വാമിത്രൻ രാമലക്ഷ്മണന്മാക്ക് ഉപദേശിച്ച, ബല, അതിബല എന്ന മന്ത്രങ്ങളായി വ്യാഖ്യാനിക്കപ്പെടുന്നു. ആ പുത്രന്റെ അമൃതസുരഭിയും വിശ്വാമിത്രന്റെ കാമധേനുവും ഒന്നാണ്. ആ പുത്രൻ വിശ്വാമിത്രനാണെന്നു മണിമേഖലയിൽ പറയുന്നുമുണ്ട്.

വിശ്വാമിത്രനുണ്ടായ അനുഭവം ആപുത്രനും ആപുത്രനുണ്ടായ അനുഭവം ശങ്കരാചാര്യക്കും ഉണ്ടായിട്ടുണ്ട്. ശുനശ്ശേഫനെ കാത്ത വിശ്വാമിത്രനാണ് ആദ്യത്തെ ബുദ്ധൻ. ആപുത്രനായി ജനിച്ച അദ്ദേഹം വിദ്യകളെല്ലാം അഭ്യസിച്ചശേഷം ഒരു അന്തണന്റെ 'മനൈവ' (മന)യിൽ ചെന്നു. 'പുലൈച്ചൂഴന്ന വേൾവി' (മാംസം ഉപയോഗിക്കുന്ന യാഗം) നടക്കുകയാണവിടെ. പൂമാലകൾ കൊമ്പിൽ ചുററി ഭയപ്പെടുത്തുന്ന ശത്രുവിനെ (ആരാച്ചാരെ) കണ്ടു നടുങ്ങി ദീർഘശ്വാസം വിട്ടുകൊണ്ടും കൊലചെയ്യുന്ന വേട്ടുവരുടെ (വേട്ടക്കാർ=ക്ഷത്രിയർ) വലയിൽപ്പെട്ട മാനിനെപ്പോലെ കരഞ്ഞുകൊണ്ടും നിൽക്കുന്ന 'ആ'വിന്റെ (ആവ്=പശു) ദുഃഖം കണ്ട് ആപുത്രൻ 'നെഞ്ചുനടുക്കുററു നെടുങ്കണ്ണീർ ഉകുത്തു' (നെഞ്ചം നടുങ്ങി, അശ്രുവാർത്തു). പശുവിന്റെ ദുഃഖം തീർക്കാൻ അതിനെ യാഗശാലയിൽനിന്നു രാത്രി കട്ടുകൊണ്ടുപോയി. ഇതറിഞ്ഞ അന്തണർ 'കുറുമാക്കളോ'ടുകൂടി അവനെ തടുത്തുനിർത്തി 'മനുഷ്യത്വമില്ലാത്തവനായ കള്ളാ—പുലൈച്ചിറുമകനേ, സത്യം പറയ്, നിന്നെ വിട്ടയക്കാം' എന്നു പറഞ്ഞു. (ദേവിയെ പുലയാടി എന്നു വിളിക്കുന്നത് ഈ സംഭവത്തിന്റെ ഓർമ്മയ്ക്കായിട്ടാണ്). ഉടനെ ആപുത്രൻ 'സത്യം' പറഞ്ഞു: 'നോവിപ്പിക്കുന്നത് യാതൊന്നും ചെയ്യരുത്. പുറമ്പോക്കിലെ മേച്ചിൽ സ്ഥലങ്ങളിലെ പടുംപുല്ലു തിന്നു വളരുന്ന പശു പിറന്ന നാൾതൊട്ട് ഏററവും

ശ്രേഷ്ഠമായ തൻെറ പാലു തന്നിട്ടാണ് നിങ്ങളെ വളർത്തുന്നത്. അങ്ങനെ ധർമ്മമുള്ള നെഞ്ചോടുകൂടി വരദാനമാകുന്ന മധുരം ചുരന്ന് ഊട്ടുന്ന ഈ പശുവിനോടു നിങ്ങൾ എന്തിനിത്ര ക്രൂരത കാട്ടുന്നു? പുരാതനമായ വേദാർത്ഥം ഗ്രഹിച്ച അന്തണരേ, നിങ്ങളുടെ ആശയം പറയുക.'

'പൊന്നണി നേമി വലത്തെ കയ്യിൽ ധരിച്ച ചക്രപാണി എന്ന മന്നുയിർ മുതൽവൻ മകനാണ് ഞങ്ങൾക്ക് ഈ വേദമാകുന്ന സൂത്രം തന്നത് (വിഷ്ണുപുത്രൻ=കാമൻ). നീ ചെറിയവനും ചഞ്ചലഹൃത്തുമാകയാൽ അതിനെ നിന്ദിച്ചു. നീ ഒരു ആപുത്രൻ (പശുപുത്രൻ) ആകാൻ പററിയവൻതന്നെ; അറിവില്ലാത്ത മൂഢാ....'

'അചലൻ പശുവിൻെറ പുത്രൻ.

ശൃംഗി—മാനിൻെറ മകൻ.

പുരംതോറും പോററുന്ന കേശകംബളൻ നരിയുടെ പുത്രൻ. ഇവരൊക്കെ നിങ്ങളുടെ കുലത്തിൽ ജനിച്ച ഋഷിഗണങ്ങളാണെന്നല്ലേ ഉയർത്തിപ്പറയാററ്? ആ സ്ഥിതിക്കു നാലു വേദം പഠിച്ച നിങ്ങളുടെ വേദസൂത്രത്തിൽ എവിടെയെങ്കിലും പശുവിൽനിന്നു ജനിച്ചതു ഹീനകുലമാണെന്നു പറഞ്ഞിട്ടുണ്ടോ?'

അപ്പോൾ വടക്കൻദിക്കിൽ കാശിയിൽ വേദാധ്യാപകനായ ഒരു ബ്രാഹ്മണൻെറ പത്നിക്കു പിഴച്ചുപിറന്ന പുത്രനാണ് ആപുത്രനെന്ന് ഒരു ബ്രാഹ്മണൻ ചൂണ്ടിക്കാട്ടി. അതു കേട്ട ആപുത്രൻ ചിരിച്ചുകൊണ്ട് 'ബ്രഹ്മാവിനു ദേവഗണികയായ തിലോത്തമയിൽ പിഴച്ചുപിറന്നവരല്ലേ അഗസ്ത്യനും വസിഷ്ഠനും? പൂണൂൽ ധരിച്ചവരെ—ഞാൻ പറഞ്ഞത് അസത്യമല്ലല്ലോ? എന്നു ചോദിച്ചു. തിലോത്തമയ്ക്കു് തെററില്ലെങ്കിൽ എൻെറ അമ്മയായ ശാലിക്ക് എന്താണ് കുറവുള്ളത്?

ആപുത്രനുമായി ഇപ്രകാരം സർവപ്രകാരത്തിലുമുള്ള തർക്കത്തിലും തോററ അന്തണർ അവനെ 'കള്ള'നെന്നു മുദ്രകുത്തി. പിതാവായ 'പൂതി' എന്ന ബ്രാഹ്മണൻ മനവിട്ടകന്നു. ഗ്രാമക്കാർ ആപുത്രൻെറ ഭിക്ഷാപാത്രത്തിൽ കല്ലിട്ടു. അവൻ ദക്ഷിണമധുരയിൽ ചെന്നു 'ചിന്താവിളക്കിൻ ചെഴുങ്കലൈനിയമത്തു' വാതിൽക്കൽ നിന്നു. അവിടെവെച്ച് എല്ലാവരും വാഴ്ത്തുന്ന മഹത്തായ കലൈനിയമത്തിലിരിക്കുന്ന ദേവിയാകുന്ന ചിന്താവിളക്ക് പ്രത്യക്ഷമായി 'ദുഃഖിക്കരുത്, ഇതു സ്വീകരിക്കുക. നാടുമുഴുവൻ വരണ്ടാലും ഈ ഓട്ടിൽ വരൾച്ച ഉണ്ടാവില്ല. വാങ്ങുന്നവരുടെ കയ്യിൽ ഭാരം തോന്നും, എന്ന

ല്ലാതെ, ഒരിക്കലും നാശമില്ലാത്ത തനിമയോടുകൂടിയതാണിത്'' എന്നു പറഞ്ഞു തൻെറ കൈപ്പാത്രത്തെ (കമണ്ഡലു) അവനു കൊടുത്തു.

സാധാരണഭിക്ഷാപാത്രമല്ല ഈ മധുപാത്രം. 'ഓട്'' എന്നതുകൊണ്ട് ഓട്ടുപാത്രമെന്നു മാത്രമല്ല തലയോട് എന്നും അർത്ഥം വരും. മറെറല്ലാം ക്ഷയിച്ചാലും ഈ ചെറിയ തലയോട്ടിനകത്തുള്ള വിജ്ഞാനത്തിനു നാശമില്ല. വാങ്ങുന്നവനു ഭാരം കൂടും. കൊടുക്കുന്നവനു കുറയുകയുമില്ല. ചിന്താവിളക്കിൽ തെളിഞ്ഞ കലാനിയമത്തിൻെറ അമൃതജ്യോതിസ്സാണത്. ആപുത്രനെപ്പോലെ ശങ്കരാചാര്യരും ആ അമൃതസുരഭീപാത്രമായി.

ചിദാനന്ദലഹരിയിൽ ആന്ദോളനം ചെയ്യുന്ന ആ സുധാസാഗരമധ്യത്തിൽ ഹേ—ദേവീ....ഞാനും ഒരമൃതകണമായി....ഒരു ചിന്താമണിയായി....എൻെറ പൂർവജന്മപുണ്യം!'

9. മഹീം മൂലാധാരേ കമപി മണിപൂരേ ഹുതവഹം
സ്ഥിതം സ്വാധിഷ്ഠാനേ ഹൃദി മരുതമാകാശമുപരി
മനോപി ഭ്രൂമധ്യേ സകലമപി ഭിത്വാ കുലപഥം
സഹസ്രാരേ പത്മേ സഹ രഹസി പത്യാ വിഹരസേ.

മൂലാധാരത്തിലുള്ള പൃഥ്വിയേയും മണിപൂരത്തിലുള്ള ജലത്തേയും, സ്വാധിഷ്ഠാനത്തിലുള്ള അഗ്നിയേയും അനാഹതത്തിലുള്ള വായുവിനേയും വിശുദ്ധിയിലുള്ള ആകാശത്തേയും ആജ്ഞാചക്രത്തിലുള്ള മനസ്സിനേയും ഒക്കെ ഭേദിച്ച് കുലപഥം മുഴുവൻ കടന്നുപോകുന്ന നീ സഹസ്രാരപത്മത്തിൽ പതിയോടൊത്തു രഹസ്യവിഹാരം നടത്തുന്നത് ഞാൻ ദർശിച്ചു.

പരമശിവപര്യങ്കനിലയത്തിൽ ആവരണം മാററി ഇരിക്കുന്ന ദേവിയെ, സ്വന്തം ഉള്ളിൽ ആദ്യം സാക്ഷാത്കരിച്ച കവിക്ക് 'പരമശിവപര്യങ്കം' ഉള്ളിലെ ചിന്താമണിഗൃഹത്തിലാകയാൽ, 'അഹം ബ്രഹ്മാസ്മി' എന്ന വെളിച്ചം ലഭിച്ചിരിക്കയാൽ പരമശിവനും അഹവും ഭിന്നമല്ല. തൻെറ ഉള്ളിൽ ആവരണങ്ങളെല്ലാം മാററി നഗ്നമായി സത്യമായി ചിദാനന്ദലഹരിയായി നിറഞ്ഞ അനുഭൂതിയുമായി താൻ താദാത്മ്യം പ്രാപിച്ചതാണ് ഇവിടെ പറയുന്നത്.

അവരം പഞ്ചഭൂതാത്മകമായ ഈ ശരീരത്തിൻെറ വാസനാചക്രങ്ങളും നാഡീവ്യൂഹങ്ങളുമൊക്കെ ഭേദിച്ചു. എൻെറ ശരീരബോധത്തെ—എൻെറ പ്രാപഞ്ചികക്കെട്ടുകളെ ഒന്നൊന്നായി വെട്ടിമാററി—എന്നെയും തന്നെപ്പോലെ ആവരണങ്ങളില്ലാത്ത നഗ്നസത്യമാക്കി ചിദാനന്ദലഹരിയാക്കി. ആ

ഏകാന്ത സമാഗമവേളയിൽ ഒരു കുലവധൂടിയുടെ 'കുല'മാർഗത്തെ ഭേദിച്ച് രഹസ്യമായി എൻെറ സഹസ്രാരപത്മത്തിൽ അവരം എന്നോടൊത്തു വിഹരിച്ചു. (അത് ഞാൻ മാത്രമേ കണ്ടുള്ളു. 'രഹസി' ആണ് വിഹാരം.)

കുലപഥം ഇവിടെ സുഷുമ്നയാണ്. സമയാചാരികളുടെ ആന്തരമായ ആരാധനാക്രമത്തിൽ കുണ്ഡലിനീശക്തിയെ ഉണർത്തുന്ന വിധമാണിത്. ബ്രഹ്മാനുഭൂതിയിൽ അറിവും അറിയപ്പെടുന്നതും അറിയുന്നവനും ഒന്നാകുന്ന മുഹൂർത്തം രഹസ്യമാണ്. യോഗശാസ്ത്രപ്രകാരം 72000 നാഡികളാണ് കുണ്ഡലിനിയിൽ. ഇവയെ 24000 വീതമുള്ള മൂന്നു ഗ്രന്ഥികളായി വിഭജിക്കുന്നു. (രുദ്രഗ്രന്ഥി, വിഷ്ണുഗ്രന്ഥി, ബ്രഹ്മഗ്രന്ഥി) അഗ്നി, സൂര്യൻ, ചന്ദ്രൻ എന്ന മൂന്നു കുലങ്ങളുടേതാണ് ഈ മൂന്നു കെട്ടുകരം. ഇഡ, പിംഗളകളിലൂടെ പ്രാണനും അപാനനും കൃത്യമായി ഒഴുകുമ്പോരം കുണ്ഡലിനി ഉണർത്തപ്പെടുന്നു. അത് ബ്രഹ്മരന്ധ്രംവരെ ഉയർന്നെത്തുന്നു. ശരീരത്തിൽ മാത്രമല്ല, പ്രപഞ്ചത്തിലും 72000 നാഡികളാണുള്ളത് എന്ന് ആസ്ട്രോണമി പറയുന്നു. (360x200)

360 ഡിഗ്രിയുള്ള ഒരു ചക്രത്തിന് 200 ആവർത്തനം കൊണ്ട് യഥാപൂർവ്വം സ്വസ്ഥാനത്തെത്താവുന്ന രീതിയിൽ ബ്രഹ്മാണ്ഡം ക്രമീകരിക്കപ്പെട്ടിരിക്കുന്നു. സൂര്യ, ചന്ദ്ര കുലങ്ങരം ഈ ചക്രം പൂർത്തിയാക്കുന്ന സമയം പോരാ അഗ്നികുലത്തിന്. സൂര്യചന്ദ്രന്മാരുടെ ചക്രങ്ങളാണ് രുദ്രഗ്രന്ഥിയും വിഷ്ണുഗ്രന്ഥിയും. അഗ്നിചക്രമാണ് ബ്രഹ്മഗ്രന്ഥി. ശങ്കരാചാര്യരെപ്പോലുള്ള ബ്രഹ്മഗ്രന്ഥി വിഭേദകരായ മഹാമനീഷികളെ ജനിമൃതിചക്രത്തിൽ എപ്പോഴും കണ്ടെത്താനാവുകയില്ല. അവർ അപൂർവ്വാവതാരങ്ങളാണ്.

10. സുധാധാരാസാരൈശ്ചരണയുഗളാന്തർവ്വിഗലിതൈഃ
പ്രപഞ്ചം സിഞ്ചന്തീ പുനരപി രസാമ്നായമഹസഃ
അവാപ്യ സ്വാം ഭൂമിം ഭുജഗനിഭമദ്ധ്യുഷ്ടവലയം
സ്വമാത്മാനം കൃത്വാ സ്വപിഷി കുലകുണ്ഡേ കുഹരിണി.

ഇത് ഒമ്പതാംശ്ലോകത്തിൽ പറഞ്ഞതിൻെറ വിപരീതദിശയിലുള്ള ഒഴുക്കാണ്. 72000 നാഡികളോടുകൂടിയ പ്രപഞ്ചചക്രത്തെ മുഴുവൻ തൻെറ പാദത്തിൽനിന്ന് ഒഴുകിവരുന്ന സുധാധാരാസാരത്തിൽ മുക്കിക്കൊണ്ട് നാം ദർശിച്ച ഭക്തി വീണ്ടും സ്വന്തം ഭൂമികയിലേക്ക് (മൂലാധാരത്തിലേക്കുതന്നെ) പ്രവഹിച്ച് അവിടെ ചുരുണ്ടുകൂടുന്നു. സഹസ്രാരത്തിലെ ശിവശക്തി യോഗവേളയിലെ ചന്ദ്രമണ്ഡലാന്തർഗ്ഗതമായ ആന

ന്ദരസത്തിൽനിന്ന് ഇറങ്ങിവന്ന ശക്തി മൂന്നര ചുററുള്ള തൻെറ ഭുജംഗരൂപം വീണ്ടും സ്വീകരിച്ച് സുഷുമ്നയുടെ അററത്ത് ഉറങ്ങികിടക്കുന്നു. പാമ്പിൻെറ സ്വസ്ഥാനം കുഹരമാണ് (ഗുഹ). അതിനാൽ കുലകുണ്ഡേ കുഹരിണി എന്നു പറഞ്ഞിരിക്കുന്നു.

ഈ രണ്ടു ശ്ലോകങ്ങളിലായി കുണ്ഡലിനീരഹസ്യസോപാനമെന്ന വിദ്യ അടങ്ങിയിരിക്കുന്നു. മുകളിലേക്കുള്ളത് ഉന്നേയ ഭൂമികയും (ആരോഹണം) താഴേക്കുള്ളത് അന്വയം, പ്രത്യാവർത്തിഭൂമിക (അവരോഹണം) എന്നിവയുമാണ്. അന്വയപദത്താൽ ആരോഹണത്തിൻെറ 'ഫലം'കൂടി ഉൾക്കൊള്ളിച്ചിരിക്കുന്നു. പ്രപഞ്ചം ഇപ്പോൾ നാഡീപ്രപഞ്ചമാണ്. മൂലാധാരത്തിന് ചതുർദലങ്ങളുണ്ട്. ദേവിയുടെ നാലു ചരണങ്ങൾ (സഞ്ചരിക്കുന്ന ഉപകരണം. പാദം) ആയി ഇവയെ കാണുന്നു. ശുക്ലചരണം, രക്തചരണം, മിശ്രചരണം, നിർവ്വാണചരണം എന്നിവയാണ് 4 ചരണങ്ങൾ. ശുക്ലരക്തങ്ങൾ ജോടികളാണ്. മിശ്ര, നിർവ്വാണങ്ങളും ജോടികളാണ്. രസാമ്നായമഹസ്സ്—ഷഡ്രസസമ്പൂർണ്ണമായ ചന്ദ്രകലയുടെ മഹസ്സ്. മഹശ്ശബ്ദം ഉപയോഗിച്ചിരിക്കയാൽ ഇത് മിശ്രലിംഗമാണെന്നും അതിൻെറ ജോടി നിർവാണമാണെന്നും ഞാൻ കരുതുന്നു. ശുക്ലം പുരുഷപരം. രക്തം സ്ത്രീപരം. അവയുടെ സംയോഗം ഭ്രൂമധ്യത്തിലാണ്, സഹസ്രാരംവരെ എത്തുന്നില്ല. ഇവിടെ സഹസ്രാരമെന്നുതന്നെ ശങ്കരാചാര്യർ പറഞ്ഞിരിക്കയാലും, പറഞ്ഞത് ശങ്കരാചാര്യരാകയാലും മഹഃശബ്ദം ഉപയോഗിക്കയാലും സുധാരസം നിർവ്വാണരസമാണ്. മൂലാധാരത്തിൻെറ ചലനം ആരംഭിക്കുന്നതും അവസാനിക്കുന്നതും മിശ്രാനിർവ്വാണചരണങ്ങളിൽ നിന്നുതന്നെയാണ്. നിർവ്വാണസുഖാനന്തരം ഒരു വ്യക്തി സാധാരണ ജീവിതതലത്തിലേക്ക് ഇറങ്ങിവന്നാലും അയാൾ പഴയ ആളല്ല. നിർവ്വാണഫലമായി അയാളിൽ മാററം സംഭവിച്ചിട്ടുണ്ട്. 'അന്വയം' വന്നശേഷം, ഈ പ്രത്യാവർത്തിഭൂമികയിലേക്കുള്ള ഇറക്കം വീണ്ടും വീണ്ടും ആവർത്തിക്കപ്പെടുന്ന ഉന്നേയഭൂമികയിലേക്കുള്ള കയററത്തിൻെറ നാന്ദികൂടിയാണ്.

സംഗീതത്തിലെ ആരോഹണാവരോഹണംകൊണ്ട് ലഭിക്കുന്ന ആനന്ദലഹരിയുമായി ഇത് താരതമ്യപ്പെടുത്താവുന്നതാണ്. നാരായണീയം 4, 5 ദശകങ്ങളിൽ, ഈ ആരോഹണവും അവരോഹണവും പറയുന്നു. വ്യക്തിഗതാനുഭവമായിട്ടും, പ്രപഞ്ചാത്മാവിൻെറ അനുഭവമായിട്ടും, പുനർജ്ജന്മചക്രത്തിൽ ചുററിക്കറങ്ങുന്ന നിരവധി ജീവന്മാരുടെ അനുഭവമായിട്ടും അതിനെ വ്യാഖ്യാനിക്കാനാവും. ആ അനുഭവ

ത്തിന്റെ ഓർമ്മയാണ് ഫലം (അന്വയം) തരുന്നത്. ഓർമ്മയില്ലാത്തവന് ചിലപ്പോഴ ചില നിമിത്തങ്ങളിലൂടെ പ്രത്യഭിജ്ഞ ലഭിക്കാറുണ്ട്. ഒട്ടും ഓർമ്മയില്ലാത്തവർ വസ്തുതത്ത്വം ഗ്രഹിക്കാതെ ചക്രത്തിന്റെ പല്ലിനിടയിൽ വെറുതെ കിടന്നു തിരിയുകതന്നെ ഫലം.

അദ്ധ്യുഷ്ഠവലയം. $3\frac{1}{2}$ ചുററുള്ള ചുരുള്





മൂലാധാരമാതൃകകഠ. 'ക'കാരം ഌകാരം

കുഹരത്തിനു ചുററും $3\frac{1}{2}$ ചുററ്—ചന്ദ്രമണ്ഡലത്തിന്റെ മൂന്നര ചുററ്, ഏററവും ചുരുങ്ങിയ കാലം—ഒരു വ്യക്തിയുടെ ആയുഷ്കാലം എന്നു കരുതാം. സമാധിയിലെ ബ്രഹ്മാത്മൈകാനുഭൂതിയിൽ സർവ്വപ്രപഞ്ചങ്ങളും താനെന്നു സാക്ഷാത്ക്കരിച്ച ശേഷം വീണ്ടും വ്യക്തിഗതപ്രപഞ്ചത്തിന്റെ ഗുഹയിലേക്കും സ്വന്തം കുലത്തിന്റെ (ഇവിടെ ചന്ദ്രകുലം) അഗ്നികുണ്ഡത്തിലേക്കും തിരിച്ചുവരവ് ഇതൊക്കെ ഇവിടെ കാണാം.

പ്രപഞ്ചം മുഴുവൻ പവിത്രീകരിക്കുന്ന സുധ തളിക്കുക എന്ന വിധാനവും, രസങ്ങളെ പ്രകാശിപ്പിക്കലും കഴിഞ്ഞ് (ഷഡ്രസസമ്പൂർണ്ണമായ കറികളും ശൃംഗാരാദിരസങ്ങളും വിളമ്പി) അമ്മ—പ്രപഞ്ചഗേഹത്തിന്റെ വീട്ടമ്മ—തന്റെ കിടപ്പുമുറിയിലെ സപ്ത്തല്പത്തിൽ ശയിക്കയായി. പ്രകാശവിമർശ്ശരൂപിണിയായ പ്രപഞ്ചേശ്വരിയുടെ ഈ ലീല ആവർത്തിക്കുന്നു. സ്വന്തരൂപം അമ്മയ്ക്ക് ഒരു നാഗമാതാവിന്റേതാണെന്നത് ശ്രദ്ധേയമാണ്. (നാഗപഞ്ചമം എന്ന കൃതി വായിക്കുക.)

11. ചതുർഭിഃ ശ്രീകണ്ഠൈഃ ശിവയുവതിഭിഃ പഞ്ചഭിരപി
പ്രഭിന്നാഭിഃ ശംഭോർന്നവഭിരപി മൂലപ്രകൃതിഭിഃ

ത്രയശ്ചത്വാരിംശദ്വസുദലകലാശ്രത്രിവലയ–
ത്രിരേഖാഭിഃ സാർദ്ധം തവ ശരണകോണാഃ പരിണതാഃ

നിൻെറ സൗധം (ക്ഷേത്രം) എത്ര മനോഹരം.... 4 ശ്രീകണ്ഠങ്ങളും (ശിഖരം താഴോട്ടായ ത്രികോണങ്ങൾ) 5 ശിവയുവതികളും (ശിഖരം മേലോട്ടായ ത്രികോണങ്ങൾ) കൂടി ഒമ്പത് മൂലപ്രകൃതികൾ. അവയെല്ലാം മധ്യത്തിലുള്ള ചെറിയ 'ശംഭു'വൃത്തത്തിൽനിന്നു വ്യതിരിക്തങ്ങൾ. അഷ്ടദള, ഷോഡശദളങ്ങളായ രണ്ടു പത്മങ്ങൾ, മൂന്നു വലയം, മൂന്നു രേഖ എല്ലാംകൂടി 43 ശരണകോണങ്ങൾ സൃഷ്ടിച്ചിരിക്കുന്നു. പുറത്തെ ഭൂഗൃഹത്തിൽ 4 വാതിലുകൾ കൂടി ഉണ്ടാവണം എന്ന് വാമകേശ്വരതന്ത്രത്തിലുണ്ട്. ദക്ഷിണേന്ത്യൻ ക്ഷേത്രമാതൃകകളോട് അത് ഇണങ്ങുന്നുമുണ്ട്. യാമളങ്ങൾ ഈ ദ്വാരങ്ങളെക്കുറിച്ച് പറയുന്നില്ല. ശങ്കരനും പറയാത്തതുകൊണ്ട് അത് ആവശ്യമില്ല എന്ന് ഒരു അഭിപ്രായമുണ്ട്. പക്ഷേ ആ അഭിപ്രായം മുഴുവൻ ശരിയല്ല. കിഴക്കും പടിഞ്ഞാറും ഓരോ നട തുറക്കാനുള്ള വാതിൽ കൂടി ഉണ്ടാവണം (2 വാതിൽ) എങ്കിലേ 43 കോണങ്ങൾ എന്ന് എണ്ണം തികയൂ.

| | | |
|---|---|---|
| മൂലപ്രകൃതി | 9 | |
| ശംഭു | 1 | |
| പത്മങ്ങൾ | 8<br>16 | |
| വലയം | 1 | (കോൺ ഒന്നു മാത്രം വലയം 3 ഉണ്ടെങ്കിലും) |

രേഖ $\frac{3}{38}$ കോൺ. (വലയത്തെ 3 എന്നു കൂട്ടിയാലും നാലല്ലതേ ആവൂ. ഇങ്ങനെ ഭൂഗൃഹം വരച്ച് താഴെ കാണും പ്രകാരം കോണുകൾ കണക്കാക്കാം.



| | | |
|---|---|---|
| മൂലപ്രകൃതി | 9 | |
| ശംഭു | 0 | (കോണില്ല) |
| പത്മങ്ങൾ | 24 | |
| വലയം | 0 | കോണില്ല |
| 4 വാതിലുള്ള ഭൂഗൃഹം | } 12 | |
| ആകെ | 45 | കോൺ |

2 വാതിലുള്ള ഭൂഗൃഹത്തിന് ] 39 കോൺ.
3 വാതിലുള്ളതിന് ] 42 കോൺ.

39നും 45നും ഇടയിലുള്ള 42 നെ സ്വീകരിച്ച് അതിനോട് ശംഭുവലയങ്ങളുടെ കോണായ ഒന്നിനെ കൂട്ടിയാണ് 43 കോൺ. ഈ സംഖ്യകളെല്ലാം ജ്യോതിശ്ശാസ്ത്രപരമായും തച്ചുശാസ്ത്രപരമായും ഭാരതീയർ അതിപ്രധാനമായി കാണുന്നവയാണ്. ഭൂഗൃഹത്തിന്റെ അളവാണ് മുഴക്കോലിന്റെ അളവ്.

ലക്ഷ്മീധരന്റെ അഭിപ്രായം:

| | |
|---|---|
| ആദ്യത്രികോണാഗ്രം | 1 |
| അഷ്ടദളപത്മം | 8 |
| ആന്തരബാഹ്യദശാരങ്ങളുടെ | 20 |
| ചതുർദ്ദശാരത്തിന്റെ | 14 |

ചതുശ്ചത്വാരിംശം ശരണകോണകൾ എന്നു കൂട്ടിവായിക്കുന്നവർ ശംഭുകോണായ ബിന്ദുവോട്ടുകൂടി 44 കോണുകളുണ്ട് എന്നും വാദിക്കുന്നുണ്ട്.

44 കോണുകളും കോണരഹിതമായ ഒന്നും ചേർന്ന ദേവിയുടെ ഗൃഹം ചിന്താമണിഗൃഹമാണ്. അതിൽ അമ്പത്തൊന്നക്ഷരങ്ങൾ ഉണ്ട്. സൂര്യചന്ദ്രാഗ്നികളും താരങ്ങളും ബ്രഹ്മാണ്ഡങ്ങളും അനേകായിരം നാഡീചക്രങ്ങളും ബാഹ്യമായ ഗൃഹത്തിലല്ല, സാധകന്റെ ചിന്താമണിഗൃഹത്തിലാണ്, 'ജ്യോതിഷ്മതി'യിലാണ് തെളിഞ്ഞുവിളങ്ങുന്നത്. യോഗിയുടെ ഹൃദയപത്മത്തിൽ—വിടരുന്ന ആ പെരുന്താമരപ്പൂവിന്റെ മണികർണ്ണികയിൽ—നിന്നാണ് സുധാരസം ഒഴുകിയൊഴുകി വാക്കുകളുടെ ധ്വനികളുടെ മാസ്മരപ്രപഞ്ചം സൃഷ്ടിക്കുന്നത്. അറുപത്തിനാലു കലകളും വിളങ്ങുന്ന ആ ചിന്താവിളക്കിന്റെ കോവിലിലാണ് അമൃതസുരഭി ഉണരുന്നത്.

12. ത്വദീയം സൌന്ദര്യം തുഹിനഗിരികന്യേ, തുലയിതും
കവീന്ദ്രാഃ കല്പന്തേ കഥമപി വിരിഞ്ചിപ്രഭൃതയഃ
യദാലോകൗത്സുക്യാദമരലലനാ യാന്തി മനസാ
തപോഭിർദുഷ്പ്രാപാമപി ഗിരിശ സായുജ്യപദവീം.

ഹിമവത് കന്യയായ ദേവിയെ അഭിസംബോധനചെയ്യുന്നു. ബ്രഹ്മാവ് മുതലായ കവീന്ദ്രന്മാർ പോലും ദേവിയുടെ സൗന്ദര്യത്തെ തുലനം ചെയ്യാനുള്ള ഉപമാനത്തെ സങ്കല്പിക്കാനാവാതെ വലയുന്നു. ആ സൗന്ദര്യത്തെ ഒന്നു കാണാനുള്ള ഔത്സുക്യം കൊണ്ട് ദേവകന്യകമാർ, തപസ്സുകൊണ്ട് ദുഷ്പ്രാപ്യമായ ഗിരീശസായുജ്യപദവിയെ, മനസ്സുകൊണ്ട് നിഷ്പ്രയാസം സാധിക്കുന്നു.

ആദികവിയാണ് വിരിഞ്ചൻ. ഈ പ്രപഞ്ചം അദ്ദേഹത്തിന്റെ ചിന്തയിലാണല്ലോ (ആശയത്തിൽ) ആദ്യം ഉദിച്ചത്. യോഗദൃഷ്ടിയുള്ള തപസ്വിയായ ആ കവീന്ദ്രനുപോലും ഉപമാനം കണ്ടെത്താൻ കഴിയാത്ത സൗന്ദര്യലഹരിയാണ് ഗിരീശസായുജ്യപദവി (ശിവാകാരമായ മഞ്ചത്തിൽ ചിന്താമണിഗൃഹത്തിൽ പരമശിവപര്യങ്കത്തിലിരുന്ന ദേവിയും ശിവനും തമ്മിലുള്ള തന്മയീഭാവം). ദേവിയുടെ രൂപത്തിൽ ബ്രഹ്മാവു അപ്സരസ്സുകളെ സൃഷ്ടിച്ചുനോക്കി. അവരുടെ രൂപം ദേവീരൂപത്തോടു സമാനമായില്ല. അവരാകട്ടെ, രൂപം കൊണ്ട് തങ്ങൾക്ക ദേവീസൗന്ദര്യത്തോട് കിടപിടിക്കാനാവില്ലെന്നറിഞ്ഞു. സുന്ദരിമാരെ കാണാൻ സ്ത്രീകൾക്ക് പൊതുവേ താൽപര്യമാണ്. ദേവിയേയും, ദേവിയും പരമശിവനുമായുള്ള തന്മയീഭാവത്തേയും അറിയാനുള്ള ഔത്സുക്യത്തോടെ താന്താങ്ങളുടെ മനസ്സിന്റെ മണിയറയിലേക്കുതന്നെ എത്തിനോക്കിയ ദേവനാരിമാർക്ക്, തപസ്വികൾക്ക ദുഷ്പ്രാപ്യമായ ശിവസായുജ്യപദവി എളുപ്പത്തിൽ സാധിച്ചു.

ശിവനു മാത്രമേ ദേവിയെ ആസ്വദിക്കാനാവൂ. ആ ശിവൻ തങ്ങളുടെ മനസ്സിലുണ്ടെന്ന് അറിഞ്ഞ ദേവവധൂടിമാർ ശിവശക്തിസായുജ്യം നേടി. കഠിനമായ തപശ്ചര്യകൾ കൂടാതെ ധ്യാനയോഗംകൊണ്ട് അവർ ദേവിയുമായി താദാത്മ്യം പ്രാപിച്ച് പരമശിവസായുജ്യം നേടി. അപ്സരസ്സുകൾ ദേവദാസിമാരാണ്, സംഗീതം, നൃത്തം, അറുപത്തിനാലു കലകൾ എന്നിവയിൽ വിദഗ്ധരും. ചിന്താവിളക്ക് സരസ്വതിയാണ്. കലാപൂർണ്ണയായ ദേവിയെ 'കലാനിയമ'ങ്ങളിലൂടെ സാക്ഷാത്ക്കരിക്കയാണ് അപ്സരസ്സുകൾ. മാധവിയും മണിമേഖലയും ഉർവ്വശിയുടെ വംശത്തിലാണ് പിറന്നത് എന്ന് സംഘകാലകവികൾ പറയുന്നുണ്ട്.

13 നരം വഷീയാംസം നയനവിരസം നമ്മസുജഡം
തവാപാംഗാലോകേ പതിതം അനുധാവന്തി ശതശഃ
ഗലദ്വേണീബന്ധാഃ കുചകലശവിസ്രസ്തസിചയാ
ഹഠാത് ത്രുട്യത്കാഞ്ച്യോ വിഗലിതദുകൂലാ യുവതയഃ

കലോപാസനകൊണ്ടും ധ്യാനംകൊണ്ടും നിമിഷമാത്രയിൽ ബ്രഹ്മാനുഭൂതി നേടാമെന്നിരുന്നിട്ടും, സുന്ദരിമാരായ സ്ത്രീകൾ എത്ര വലിയ വങ്കത്തമാണ് കാണിക്കുന്നത്.

ദേവിയുടെ വിരസമായ കടക്കണ്ണ് വീണാൽപോലും വെറും ജഡതുല്യനായ നരനിൽ ചൈതന്യവഷം ഉണ്ടാവുന്നു. അപ്രകാരം ഒരിക്കൽ ദേവി തൃക്കണ്ണുപാർത്തു എന്നതിനാൽ ജീവൻ വെച്ച ജഡംപോലുള്ള പുരുഷന്മാരുടെ പിന്നാലെ അവൻ കാമദേവനാണെന്നു കരുതി സ്ത്രീകൾ ഓടുന്നു. വേണീബന്ധം അഴിഞ്ഞുലഞ്ഞും കുചകലശങ്ങളെ മൂടിയ പട്ട് അഴിഞ്ഞും, തുടിക്കുന്ന കാഞ്ചിയുടെ നാദമുയർത്തിയും വിഗലിതദുകൂലകളായ ഈ സ്ത്രീകൾ ഇപ്രകാരം മദനപ്രയോഗത്തിനായി വെറും ജഡങ്ങൾ മാത്രമായ പുരുഷശരീരങ്ങളെ പ്രാപിക്കുന്നതെന്തിന്! കഷ്ടംതന്നെ എന്ന് കവി കരുതുന്നു.

നിമിഷംകൊണ്ട് ശിവസായുജ്യം സാധിക്കാവുന്ന ചിന്താവിളക്ക് ഉള്ളിലെരിയുന്നവരാണ് സൗന്ദര്യബോധമുള്ളവരും കലാബോധമുള്ളവരുമായ സ്ത്രീകൾ. അതിനു പകരം അല്പം സൗന്ദര്യവും ധനവും മാത്രമുള്ള ജഡസദൃശനായ പുരുഷനെ പ്രാപിക്കാനായി ഇത്രയേറെ കഷ്ടപ്പെട്ട് ഓടിനടക്കേണ്ടതുണ്ടോ? ദേവദാസികളിൽ വദ്ധിച്ചുവന്ന കാമാസക്തിയെക്കുറിച്ചുള്ള സൂചനമാത്രമല്ല ഇവിടെയുള്ളത്. വ്യാസമഹർഷിയും ഏതാണ്ടിതേ അഭിപ്രായം രേഖപ്പെടുത്തിയിട്ടുണ്ട്.

സ്ത്രിയോ വൃതൈസ്ത്വാ ഹൃഷികേശവരം സ്വതോ-
ഹ്യാരാധ്യ ലോകേ പതിമാശാസതേ്ന്യം (മഹാഭാരതം)

കൈവർത്തകന്യയായ സത്യവതിയുടെ പുത്രൻ പറഞ്ഞ അതേ വാക്യം, കൈവർത്തകന്യകയായ മാധവിയുടെ പാത്രസൃഷ്ടിയിലൂടെ കേരളീയനായ ഇളങ്കോവടികൾ വരച്ചുകാട്ടി. മുക്കുവകുലജാതയായ മാധവി കോവലനെന്ന പുരുഷനെ സ്വീകരിച്ചാലും, അവൾ തൻെറ യഥാർത്ഥമായ ധാമത്തിലേക്കു മടങ്ങുന്നത് നാം ചിലപ്പതികാരത്തിൽ കാണുന്നു. (മാധവിയുടെ മകൾ അമ്മയുടെ ആഗ്രഹപ്രകാരവും, സ്വന്തം പൂവ്വകമ്മവിധിയാലും (പൂവ്വപുണ്യം) മണിമേഖലാദേവിയുമായി താദാത്മ്യംപ്രാപിച്ച് ചിന്താവിളക്കിൻെറ അമൃതസുരഭി നേടുന്നുണ്ട്.)

കേരളീയനായ ശങ്കരാചാര്യർ വ്യാസൻേറയും ഇളങ്കോവടികളുടേയും ആശയം തന്നെയാണ് ഈ വരികളിലൂടെ ദ്യോതിപ്പിക്കുന്നത്.

14. ക്ഷിതൗ ഷഡ്പഞ്ചാശദ് ദ്വിസമധികപഞ്ചാശദുദകേ
ഹുതാശേ ദ്വാഷഷ്ടിശ്ചതുരധികപഞ്ചാശദനിലേ
ദിവി ദ്വിഃഷട്ത്രിംശന്മനസി ച ചതുഃഷഷ്ടിരിതി യേ
മയൂഖാസ്തേഷാമപ്യുപരി തവ പാദാംബുജയുഗം.

സഹസ്രാരമധ്യത്തിൽ ബിന്ദുസ്ഥാനത്താണ് ദേവിയുടെ മിശ്രനിർവ്വാണപാദാംബുജയുഗളസ്ഥാനം. അതാകട്ടെ ദേവിയുടെ മററെല്ലാ പ്രകാശമയൂഖങ്ങരം ചെന്നെത്തുന്ന ചക്രങ്ങരംക്കും ഉപരിയാണ്.

പ്രകാശമയൂഖസംഖ്യ:

| | |
|---|---|
| മൂലാധാരത്തിൽ പൃഥ്വീസ്വഭാവമുള്ള | 56 എണ്ണം |
| മണിപൂരത്തിൽ ജലസ്വഭാവമുള്ള | 52 എണ്ണം |
| സ്വാധിഷ്ഠാനത്തിൽ അഗ്നിസ്വഭാവമുള്ള | 62 എണ്ണം |
| അനാഹതത്തിൽ മാരുതസ്വഭാവമുള്ള | 54 എണ്ണം |
| വിശുദ്ധിയിൽ ആകാശസ്വഭാവമുള്ള | 72 എണ്ണം |
| ആജ്ഞയിൽ മനസ്സിൻെറ സ്വഭാവമുള്ള | 64 എണ്ണം |
| ആകെ | 360 |

360 പ്രകാശമയൂഖങ്ങളാണ് രാശിചക്രത്തിലെ 360 ഡിഗ്രികരം. ദേവനാരികരം മനസ്സിൻെറ സ്വഭാവമുള്ള ആജ്ഞാചക്രത്തിലെ 64 പ്രകാശമയൂഖകലകളിലൂടെയാണ് ശിവസായൂജ്യം നേടിയത്. (ശുക്ലരക്തപാദാംബുജയുഗളസ്ഥാനമാണ് ആജ്ഞാചക്രം.) അതാണ് അവർ ഈ സായൂജ്യത്തെ സ്ത്രീപുരുഷശരീരസംഗമമെന്ന് തെററിദ്ധരിക്കാനുള്ള കാരണം. അവർ ഇപ്രകാരം തെററിദ്ധരിക്കാതിരിക്കാൻ കവി ആജ്ഞാചക്രത്തിനുപരിയുള്ള സഹസ്രാരപത്മത്തിലെ ബ്രഹ്മാത്മൈക്യത്തെ ചൂണ്ടിക്കാണിക്കുന്നു.

15. ശരദ്ജ്യോത്സ്നാ ശുദ്ധാം ശശിയുത
ജടാജൂടമകുടാം
വരത്രാസത്രാണസ്ഫടികഘുടികാ
പുസ്തകകരാം
സകൃന്നത്വാ ന ത്വാം കഥമിവ
സതാം സംനിദധതേ
മധുക്ഷീരദ്രാക്ഷാമധുരിമധുരീണാഃ
ഭണിതയഃ

ദേവിയുടെ വരദാനം ലഭിച്ച സംഗീതസാഹിത്യനിപുണരെക്കുറിച്ച് പറയുന്നു:

ശരത്ക്കാലനിലാവുപോലെ ശുദ്ധയും ശശികല ചൂടിയ ജടാമകുടത്തോടുകൂടിയവളും ചലിപ്പിക്കാനും, ത്രാണനം ചെയ്യാനുമായി വരദാനരൂപത്തിൽ സ്ഫടികാക്ഷമാലയും പുസ്തകവും ധരിച്ചവളുമായ ദേവിയെ ഒരൊററത്തവണ കണ്ടാൽത്തന്നെ, കണ്ടവൻെറ ചുണ്ടിൽനിന്ന് മധുവും, ക്ഷീരവും ദ്രാക്ഷാരസവും തോററുപോകുന്ന മധുരമധുരമായ വാക്കുകൾ ഒഴകിവരാതിരിക്കുമോ? ദേവീദർശനം സിദ്ധിച്ച സുകൃതികൾ സംഗീതസാഹിത്യരൂപമായ മധുരസ്വരങ്ങൾ ഉതിർക്കുന്നു.

കലാകാരികളായ ദേവദാസികളും, കലാകാരന്മാരായ ദേവദാസന്മാരും ചെയ്യേണ്ട യഥാർത്ഥധ്യാനം പറയുന്നു. പഞ്ചദശാക്ഷരീമന്ത്രത്തിൻെറ വാഗ്ഭവകൂടം എന്ന സാത്ത്വികഭാവത്തിലുള്ള ഉപാസനയാണിത്. വാഗ്ദേവിയുടെ മുമ്പിൽ ഒരിക്കൽ നമസ്കരിച്ചാൽ മതി, കവിയാവാൻ. അപ്പോൾ നിരന്തരം അവളുമായി തന്മയീഭാവം പൂണ്ടവൻെറ കഥ പറയണോ? സരസ്വതി ഉപാസന, ഇച്ഛാ, ക്രിയാ, സൃഷ്ടി എന്നിവയുടെ ഉത്തേജനമാണ്. ത്രസിക്കുക, ചലിക്കുക എന്നിവയുടെ മുദ്രയായ ശുദ്ധമായ സ്ഫടികാക്ഷമാലയും, വിജ്ഞാനമുദ്രയായ പുസ്തകവും സാഹിത്യകാരന്മാർ ദേവിയിൽനിന്നു നേടുന്നു. ഇത്തരം ഒരു കവി 'ഋഷികവി'യായിരിക്കുമെന്ന് പറയേണ്ടതില്ലല്ലോ.

15, 16, 17 ശ്ലോകങ്ങൾ സാരസ്വതപ്രയോഗം എന്ന് അറിയപ്പെടുന്നു.

16. കവീന്ദ്രാണാം ചേതഃ കമലവനബാലാതപരുചിം
ഭജന്തേ യേ സന്തഃ കതിചിദരുണാമേവ ഭവതീം
വിരിഞ്ചിപ്രേയസ്യാസ്തരുണതരശൃംഗാരലഹരീ–
ഗഭീരാഭിർവ്വാഗ്ഭിർവ്വിദധതി സതാം രഞ്ജനമമീ.

കവീന്ദ്രന്മാരുടെ ചേതസ്സ് താമരപ്പൂക്കൾ വിടർന്നുനിൽക്കുന്ന ഒരു പെരുന്താമരപ്പൂവനമാണ്, (യോഗീന്ദ്രന്മാരുടേതുപോലെ). ആ കമലവനത്തിൽ ബാലസൂര്യനെപ്പോലെ അരുണവർണ്ണയായ ദേവിയെയാണ് അവർ ഭജിക്കുന്നത്. അവൾ അവരുടെ മനസ്സിൻെറ താമരയെ തൊട്ടുണർത്തുന്ന അരുണനാണ്. സൃഷ്ടികർത്താവായ ആദികവിയുടെ (വിരിഞ്ചിയുടെ) പ്രേയസിയായ ദേവിയുടെ താരുണ്യശൃംഗാരലഹരി ആ ഗംഭീരമനസ്സുകളെ രഞ്ജിപ്പിക്കുന്നു, അവിടെ വാക്കുകളെ വിതറുന്നു.

ദേവി ഇവിടെ 'ബാല'യാണ്. കുമാരിയാണ്–തരുണിയാണ്. ഗംഭീരമനസ്സുകളായ കവീന്ദ്രന്മാർക്ക് ആ 'കൈശോര'

ഭാവം വിടാത്ത ദേവി ലീലാചിത്തയായി വാക്കുകൾ വിതറി ക്കൊടുത്ത് കളിക്കുന്നു. അവളുടെ ലീല അവരുടെ മനസ്സുകളെ രഞ്ജിപ്പിക്കുന്നു; ഉണർത്തുന്നു; പുതിയ സൃഷ്ടികൾക്ക പ്രേരിപ്പി ക്കുന്നു. രസരാജനാണ് ശൃംഗാരം എന്നതുകൊണ്ടും ദേവി തരുണിയാകയാലും 'ശൃംഗാരലഹരി' എന്ന് പദപ്ര യോഗം. 'രസം' പഞ്ചഭൂതങ്ങളിൽ ജലതന്മാത്രയുടെ സ്വഭാവ മാകയാൽ 'ലഹരി' എന്ന പദത്തിന് അർത്ഥപുഷ്ടിയുണ്ട്. ബാലാ പരമേശ്വരിയെക്കുറിച്ചാണ് ഈ മന്ത്രം. 'ആദിത്യ വർണ്ണേ' എന്ന ഖിലസൂക്തത്തിലെ മന്ത്രത്തിൽ പറയുന്ന ദേവി യാണ് ഇവിടെയും പറയപ്പെടുന്നത്. ഗംഭീരമനസ്സുകളായ 'ഗായത്രി' ഉപാസകരിൽ ദേവി വാക്കുകളാകുന്ന കിരണസമൂ ഹങ്ങൾ വാരിവിതറുന്നു; അവരുടെ കൂമ്പിയ താമരമൊട്ടു പോലുള്ള മനസ്സുകളെ വിടർത്തി പൂന്തേൻ നിറയ്ക്കുന്നു; അവരെ ആനന്ദലഹരിയിൽ ആറാടിക്കുന്നു.

17. സവിത്രീഭിർവാചാം ശശിമണിശിലാഭംഗരുചിഭിർ
വശിന്യാദ്യാഭിസ്ത്വാം സഹ ജനനി! സംചിന്തയതി യഃ
സ കർത്താ കാവ്യാനാം ഭവതി മഹതാം ഭംഗിസുഭഗൈ—
ർവ്വചോഭിർവ്വാഗ്ദേവീവദനകമലാമോദമധുരൈഃ

വശിന്യാദികളായ അഷ്ടമാതാക്കളായി സൂര്യതേജസ്സായ വാഗ്ദേ വിയെ ധ്യാനിക്കുന്നവൻ ശ്രേഷ്ഠവും മനോഹരവുമായ കാവ്യാ ദികളുടെ കർത്താവായി ഭവിക്കുന്നു. അവന്റെ മുഖം സരസ്വ തിയുടെ മുഖംപോലെ മധുരതരമായിത്തീരുന്നു (വാക്ക് മധുര മാവുന്നു). ഉപാസകനും ഉപാസനാമൂർത്തിയും ഉപാസനയും ഒന്നായിത്തീരുന്നു.

വശിനി, കാമേശ്വരി, മോദിനി, വിമല, അരുണ, ജയിനി, സർവ്വേശ്വരി, കൌലിനി എന്ന അഷ്ടമാതാക്കളാണ് വാക്കിന്റെ ഉത്ഭവസ്ഥാനങ്ങൾ (വാഗ്ഭവകൂടം. അ, ക, ച, ട, ത, പ, യ, സാ എന്നീ അക്ഷരങ്ങളുടെ ദേവതകളാണ് ഈ മാതാക്കൾ. സർവ്വരോഗഹരചക്രത്തിലും ശ്രീചക്ര ത്തിലും ഈ അക്ഷരങ്ങൾക്ക പ്രത്യേകസ്ഥാനം കല്പിച്ചി രിക്കുന്നു. ആഗമങ്ങൾ ഇവയ്ക്കു ചന്ദ്രകാന്തദ്യുതി കല്പിച്ചി രിക്കുന്നു. പന്ത്രണ്ടു യോഗിനിമാരും ഭൃഗൃഹത്തിലെ നാലു ദ്വാരപാലികമാരുമാണ് വശിന്യാദികൾ എന്നൊരു പക്ഷ മുണ്ട്. വർണ്ണങ്ങൾ (നിറം, സംഗീതത്തിലെ വർണ്ണം, വ്യാക രണശാസ്ത്രത്തിലെ വർണ്ണം) ഇവരിൽനിന്നുത്ഭവിക്കുന്നു. ജ്യോ തിഷം, വൈദ്യം, സംഗീതം, സാഹിത്യം എന്ന നാലു ശാഖ കളും വശിന്യാദിദേവതകളിൽനിന്നു സംഭവിക്കുന്നു. ഇവിടെ ജ്ഞാനശക്തീരൂപത്തിലുള്ള ആരാധനയാണ് പരാമർശം.

'മഹത്' എന്ന ശക്തിയിൽനിന്ന 'മഹത്' എന്ന കാവ്യങ്ങൾ ഒഴുകുമ്പോൾ അതു സ്വീകരിച്ചവൻ 'മഹത്' ആയിത്തീരുന്നു. സാഹിത്യകാരൻ, സാഹിത്യകാരി എന്ന ലിംഗഭേദം അവിടെ അസ്തമിക്കുന്നു. പെണ്ണെഴുത്തിനും ആണെഴുത്തിനും പ്രസക്തിയില്ലാതാവുന്നു. 'ആഹോ പുരുഷികാ....' എന്ന സ്ത്രീപുരുഷഭേദമില്ലാത്ത ഒരു സംബോധനയാണ് എല്ലാ എഴുത്തിനും ചേരുക എന്ന് 'മഹദ്' ശബ്ദം നമ്മെ എപ്പോഴും ഓർമ്മിപ്പിക്കുന്നു.

18. തനുച്ഛായാഭിസ്തേ തരുണതരണിശ്രീസരണിഭിർ—
ദ്ദിവം സർവ്വാമുർവ്വീമരുണിമനിമഗ്നാം സ്മരതി യഃ
ഭവന്ത്യസ്യ ത്രസ്യദ്വനഹരിണശാലീനനയനാഃ
സഹോർവശ്യാ വശ്യാഃ കതി കതി ന ഗീർവ്വാണഗണികാഃ

വാഗ്ദേവിയെ ധ്യാനിച്ച തന്മയീഭാവം നേടിയ മഹാകവിയിൽ, കാട്ടിലെ പേടമാനിന്റെ കണ്ണുപോലെ ശാലീനനയനകളായ ഉർവ്വശിയെപ്പോലുള്ള അപ്സരസ്സുകൾപോലും അനുരക്തരായിത്തീരുന്നു. ദേവിയുടെ ഛായപോലും അതിന്റെ തരുണകാന്തിയാൽ (അരുണകാന്തിയാൽ) ഭൂമിയേയും സ്വർഗ്ഗത്തേയും അനുദിനം ഉദയസൂര്യപ്രഭയിൽ ആറാടിക്കുന്നതാണ്. അപ്പോൾ ദേവിയെത്തന്നെ ആത്മാവിൽ സാത്മീകരിച്ചവന്റെ കാന്തി പറയാനുണ്ടോ? ദേവവാണികളായ, സംസ്കൃതചിത്തകളായ ഗണികമാർ (ഗീർവ്വാണഗണിക)അവനെ പ്രേമിക്കുന്നതല്ലാതെ, അവൻ അവരിൽ അനുരാഗബദ്ധനാകുന്നില്ല. ദേവിയെ പ്രേമിക്കുന്നവന് മററാരിൽ ആശ ജനിക്കും?.

ഒ. എൻ. വി. എഴുതിയ ഉജ്ജയിനിയിൽ ഈ സങ്കല്പമാണ് ഞാൻ കാണുന്നത്. കാളിദാസനെപ്പോലെ ഒരു വാഗുപാസകനെ ദേവഗണികകൾ ഇങ്ങോട്ടു കാമിക്കയല്ലാതെ അങ്ങോട്ടു കാമമുണ്ടാവുന്നതല്ല എന്ന ആശയത്തെയാണ് ഉജ്ജയിനിയിൽ ഒ. എൻ. വി. വളർത്തിയെടുത്തിരിക്കുന്നത്.

ആശാന്റെ കരുണയിൽ ഋഷിയായ ഉപഗുപ്തനിൽ വാസവദത്ത അങ്ങോട്ട് അനുരക്തയാവുന്നു. ഉള്ളൂരിന്റെ പിംഗളയിൽ രാമനും, വള്ളത്തോളിന്റെ മഗ്ദലനമറിയത്തിൽ ക്രിസ്തുവും ഇതുപോലെ 'വാക്കി'ന്റെ അനുഗ്രഹം നേടിയ ഋഷിമാരാണ്. ഋഷിയും കവിയും തമ്മിൽ ഭേദമില്ല—ഒരാൾ യഥാർത്ഥ കവിയാണെങ്കിൽ!

19. മുഖം ബിന്ദും കൃത്വാ കുചയുഗമധസ്തസ്യ തദധോ
ഹരാർദ്ധം ധ്യായേദ് യോ ഹരമഹിഷി, തേ മന്മഥകലാം
സ സദ്യഃ സംക്ഷോഭം നയതി വനിതാ ഇത്യതിലഘു
ത്രിലോകീമപ്യാശു ഭ്രമയതി രവീന്ദുസ്തനയുഗാം.

ഹേ....ശിവമഹിഷീ, ശ്രീചക്രത്തിലെ ബിന്ദുവിൽ നിൻെറ മുഖവും, അതിന്നു താഴെ കുചയുഗവും, അതിന്നു താഴെ ഹരാർദ്ധവും (ശിവൻെറ അർദ്ധം) എന്നു മനസ്സിലാക്കി അതാതു സ്ഥാനങ്ങളിലെ മന്മഥകലകളെ ഉപാസിക്കുന്നവന് ഏതെങ്കിലും ഒരു സാധാരണ വനിതയുടെ മനസ്സിനെ ഭ്രമിപ്പിക്കുക എന്നത് അത്ര പ്രയാസമുള്ള കാര്യമാണോ? ദേവിയുടെ വദനമായ ബിന്ദു ബ്രഹ്മാത്മൈക്യഭാവമാണ്. ബ്രഹ്മാനുഭൂതിയാണ്. കുചങ്ങൾ ഇന്ദുവും സൂര്യനുമാണ്. സൂര്യൻെറ അമൃതസുരഭിയും ചന്ദ്രൻെറ സുധാസാഗരവും സാഹിത്യസംഗീതങ്ങളാകുന്ന മുലപ്പാലായി ഒഴുകിവരുന്നത് ആവോളം പാനംചെയ്യുവനാണ് ഉപാസകൻ. അവന് ഒരു സാധാരണസ്ത്രീയുടെ കുചങ്ങളിൽ എങ്ങനെ ആസക്തിതോന്നും? ബ്രഹ്മസായുജ്യം നേടി, സൂര്യചന്ദ്രന്മാരാകുന്ന കുചയുഗളത്തോടുകൂടിയ പ്രപഞ്ചദേവതയെ ഭ്രമിപ്പിക്കുകയും, ചലിപ്പിക്കുകയും, പ്രവർത്തിപ്പിക്കുകയും ചെയ്യുന്ന സൃഷ്ടികർമ്മത്തിൽ അവളെ അർദ്ധാംഗിനിയാക്കിയ 'ഹര'നാണ് ഇവിടെ കവി. ആ ദുഷ്കരമായ കർമ്മത്തിൽ ഏർപ്പെട്ട കവിക്ക്, സാധാരണ സ്ത്രീഹൃദയങ്ങളെ ഭ്രമിപ്പിക്കൽ എത്രയെളുപ്പം. അതിന്ന് അയാൾ ശ്രമിക്കാത്തത് അതിന്നു വലിയ പ്രാധാന്യം കൊടുക്കാത്തതുകൊണ്ടുമാത്രം.

പ്രയാസമുള്ള കാര്യങ്ങൾ ദേവീകാരുണ്യത്തോടുകൂടി ചെയ്തുതീർക്കാൻ ഭാഗ്യം ലഭിച്ചവന്ന് എല്ലാ മനുഷ്യരും എളുപ്പത്തിൽ ചെയ്യുന്ന സാധാരണകാര്യങ്ങളിൽ അഭിരുചി ഉണ്ടാവുകയില്ല.

20. കിരന്തീമംഗേഭ്യഃ കിരണനികുരുംബാമൃതരസം
ഹൃദി ത്വാമാധത്തേ ഹിമകരശിലാമൂർത്തിമിവ യഃ
സ സർപ്പാണാം ദർപ്പം ശമയതി ശകുന്താധിപ ഇവ
ജ്വരപ്ലുഷ്ടാൻ ദൃഷ്ട്യാ സുഖയതി സുധാസാരസിരയാ.

ഉപാസകൻെറ അംഗങ്ങളിലേക്കു ദേവിയുടെ അമൃതരസം തുളുമ്പുന്ന പ്രകാശകിരണങ്ങൾ ചന്ദ്രകാന്തക്കല്ലിലേക്ക് എന്നപോലെ പ്രവഹിച്ചുകൊണ്ടിരിക്കുന്നു. ആ കിരണങ്ങളെ സ്വീകരിച്ചു വികിരണം ചെയ്യുന്നതിനാൽ, ദേവിയെ ഹൃദയത്തിൽ ധരിച്ചവൻ സർപ്പങ്ങളുടെ ദർപ്പത്തെ ഗരുഡനെന്നപോലെ, ജ്വരപീഡിതരായവരെ സുധാസാരസിരയെപ്പോലുള്ള ഒരൊററ ദൃഷ്ടികൊണ്ടുതന്നെ സുഖപ്പെടുത്തുന്നു. സർവ്വദോഷഹരവും സർവ്വവിഷഹരവും ആയ 'അമൃതേശ്വരി'യുടെ കിരണസമൂഹംകൊണ്ട് ഒരുവൻ 'വൈദ്യ'നായിത്തീരുന്നു. പക്ഷേ, ഈ വൈദ്യൻ മരുന്നുകൾ കുറിച്ചുകൊടുക്കുന്നില്ല. ഒരു നോട്ടംകൊണ്ട്, ഒരു സ്പർശംകൊണ്ട് അവൻ രോഗങ്ങളെ ഹരി

ക്കുന്നു. സുധാസാരസിര 'അമൃതനാഡി'യാണ്. യോഗിക ളുടെ ശരീരത്തിലേക്ക് അമൃതനാഡിയിലൂടെ ആനന്ദലഹരി ഒഴുകിയെത്തുന്നു എന്നു പറയപ്പെടുന്നു. മൃത്യുവിനെ ജയിക്കുന്ന അമൃതത്വകേന്ദ്രമാണ് ദേവി. അവളുടെ കടാക്ഷത്താൽ ഉപാ സകൻ മരിച്ചവരെ പുനരുജ്ജീവിപ്പിക്കുന്നു.

സാഹിത്യത്തിൽനിന്ന് വൈദ്യത്തിലേക്ക് പ്രവേശി ക്കുന്നു. 20, 21, 22 ശ്ലോകങ്ങളിൽ ഇതിനെ പരാമർശിക്കുന്നു.

21. തടില്ലേഖാതന്വീം തപനശശിവൈശ്വാനരമയീം
നിഷണ്ണാം ഷണ്ണാമപ്യുപരി കമലാനാം തവ കലാം
മഹാപത്മാടവ്യാം മൃദിതമലമായേന മനസാ
മഹാന്തഃ പശ്യന്തോ ദധതി പരമാഹ്ലാദലഹരീം,

ദേവിയുടെ ചൈതന്യം ഉപാസകൻെറ ശരീരത്തിലൂടെ പ്രവ ഹിക്കുന്ന അനുഭൂതി പറഞ്ഞറിയിക്കാനാവാത്ത ഒന്നാണ്. സ്വയം അനുഭവിച്ചറിയേണ്ട ഒന്നാണ്. അധ്യാത്മികസത്യം അന്വേഷിക്കുന്നവരുടെ ചിത്തം കാമം, ലോഭം മുതലായ കള ങ്കങ്ങളിൽനിന്നും, അജ്ഞാനാഹങ്കാരങ്ങളിൽനിന്നും മുക്തമായി പരമമായ ആഹ്ലാദലഹരിയാൽ പരിപൂർണ്ണമായി വിദ്യുല്ലത പോലുള്ള ദേവിയുടെ രൂപത്തെ തൻെറ സഹസ്രാരപത്മവന ത്തിൽ നിരന്തരം ദർശിച്ചുകൊണ്ടിരിക്കയാണ്. ആ സഹസ്രാര പത്മമാകട്ടെ, മൂലാധാരം മുതലായ ആറു പത്മങ്ങൾക്കുംപരി യാണ്. അവിടെ സൂര്യൻ, ചന്ദ്രൻ, വൈശ്വാനരൻ എന്നി വയുടെ സത്തായ കലയാണ് സഹസ്രാരപത്മത്തിൽ തടില്ല താരൂപത്തിൽ ദൃശ്യമാകുന്നത്. സാരസ്വതതന്ത്രത്തിൽ ധ്യാനം ആന്തരമാണെങ്കിലും ദേവിയുടെ ബാഹ്യകലകളെയാണ് ധ്യാനിക്കുന്നത്. 21—ാംശ്ലോകം ദേവിയുടെ ഏററവും മഹ ത്തായ ആന്തരകലകളുടെ ധ്യാനമാണ്. ചിത്സ്വരൂപ ത്തിൻെറ ആഭ്യന്തരധ്യാനമെന്ന് ഇതിനെ വിളിക്കുന്നു. ഈ ധ്യാനം ഏററവും മഹാനായ വ്യക്തിക്കുമാത്രമേ സാധിക്കൂ. മണിമേഖലാദേവിക്ക് ഇതു സാധിച്ചതായി പറയുന്നു. നാരാ യണീയം എഴുതിയ മേൽപുത്തൂരിനും ഇതുണ്ടായിട്ടുണ്ട്. ഈ അനുഭവം നേരിട്ടറിഞ്ഞവൻ സദാശിവതത്ത്വവുമായി തന്മയീ ഭാവം പ്രാപിച്ച് ജീവന്മുക്തനായിക്കഴിഞ്ഞു എന്നു പറയപ്പെ ടുന്നു.

22. ഭവാനി! ത്വം ദാസേ മയി വിതര ദൃഷ്ടിം സകരുണാം
ഇതി സ്തോതും വാഞ്ഛൻ കഥയതി ഭവാനിത്വമിതി യഃ
തദൈവ ത്വം തസ്മൈ ദിശസി നിജസായൂജ്യപദവീം
മുകുന്ദ,ബ്രഹ്മേന്ദ്രസ്ഫുടമകുടനീരാജിതപദാം.

എങ്ങനെയാണ് ജീവന്മുക്താവസ്ഥയിൽ ഒരാൾ എത്തിച്ചേരുന്നത്? 'ഭവാനീ, നിന്റെ ദാസനിൽ കൃപാകടാക്ഷം ചൊരിയേണമേ' എന്ന് ഉച്ചരിക്കേണ്ടതിന്നായി ഒരാൾ ആരംഭിക്കുന്നു. ദുർഘടമായ ഭവസാഗരത്തിൽ വട്ടം കറങ്ങുന്ന വ്യക്തി ഇങ്ങനെ പ്രാർഥിക്കാൻ ഉള്ളുരുകി വിചാരിച്ച് 'ഭവാനീ, നിന്റെ........' എന്നു പറയുമ്പോഴേക്കും, ആ വാക്യം പൂർത്തിയാക്കുന്നതിന്നു മുമ്പേ ദേവി അവന്ന് തന്റെ സായുജ്യപദവി നൽകിക്കഴിയും. ബ്രഹ്മാവിന്റെയും ഇന്ദ്രന്റെയും ശുദ്ധമായ കിരീടങ്ങൾ സ്പർശിച്ച് മിന്നിത്തിളങ്ങുന്ന ദേവീപാദം അപ്പോഴേക്കും ഉപാസകന്റെ ചിത്തത്തിൽ പതിക്കുന്നു. ജീവന്മുക്തനായി വിഷ്ണുപദം പ്രാപിക്കാൻ പത്മനാഭസോദരിയായ കൃപാമയി അവനെ തുണയ്ക്കുന്നു.

ദേവി ഭവാനിയാണ്. ഭവകാരിണിയായ ദേവിതന്നെ ഭവനാശിനിയും. ജപം, ഹോമം മുതലായ ബഹിരനുഷ്ഠാനങ്ങളൊന്നും ആവശ്യമില്ല. അന്തര്യാഗമോ ബഹിര്യാഗമോ വേണ്ട. ഉള്ളഴിഞ്ഞൊഴുകുന്ന ഭക്തിമാത്രം മതി, ഒരാൾക്കു ജീവന്മുക്തനാവാൻ. നാരദഭക്തിസൂത്രത്തിലും ഇതേ ആശയം പ്രതിപാദിച്ചിട്ടുണ്ട്.

ഗ്രന്ഥങ്ങളിൽ പ്രതിപാദിച്ചിട്ടുള്ള ഈ അനുഭവം അപ്രാപ്യമായ ഒരു അനുഭവമാണെന്നു ഇരുപതാംനൂററാണ്ടിൽനിന്നു ഇരുപത്തൊന്നിലേക്കു കടക്കുന്ന ഇന്നത്തെ മനുഷ്യർ വിചാരിക്കുന്നുണ്ടാവാം. അപ്രാപ്യമായ ഒരനുഭവമല്ല, ഇത് എന്നു മാത്രം അനുഭവത്തിൽനിന്നു പറഞ്ഞുവെക്കുന്നു.

23. ത്വയാ ഹൃത്വാ വാമം വപുരപരിതൃപ്തേന മനസാ
ശരീരാർദ്ധം ശംഭോരപരമപി ശങ്കേ ഹൃതമഭൂത്
യദേതത് ത്വദ്രൂപം സകലമരുണാഭം ത്രിനയനം
കുചാഭ്യാമാനമ്രം കുടില ശശിചൂഡാലമകുടം.

22–ാംശ്ലോകത്തിൽ ആദ്യത്തെ വരിയിലെ 'ഭവാനി ത്വം' എന്നത് ദേവിയുടെ അഭിസംബോധനയാണ്. രണ്ടാമത്തെ വരിയിൽ 'ഭവാനിത്വം'—ഞാൻ നീയാവട്ടെ—നീ ഞാനാവട്ടെ—എനിക്കു ഭവാനിത്വം ലഭിക്കട്ടെ എന്നർഥത്തിൽ ഉപയോഗിക്കുന്നു (യമകം അലങ്കാരം). ഇങ്ങനെ പറയുമ്പോഴേക്ക് ആ പദവി നൽകപ്പെടുകയും ചെയ്യുന്നു. ഞാനും നീയും ഒന്നാവുക എന്ന പ്രക്രിയയെക്കുറിച്ചാണ് ഈ ശ്ലോകത്തിൽ പറയുന്നത്. വാമഭാഗംമാത്രംകൊണ്ട് സംതൃപ്തയാകാത്ത ദേവി ദക്ഷിണഭാഗത്തുള്ള ശംഭുവിന്റെ ശരീരാർദ്ധത്തെക്കൂടി അപഹരിച്ച് സ്വന്തമാക്കി. ഇവിടെ ഭക്തമാനസത്തെ അപ

ഹരിച്ച് ദേവി താനാക്കി മാററിയിരിക്കുന്നു. അതിനാൽ എൻെറ ഹൃദയത്തിൽ സകലവും (കലാപൂർണ്ണം) അരുണവർണ്ണവും സ്തനഭാരംകൊണ്ട് കുനിഞ്ഞതും ത്രിനയനവും, ചന്ദ്രക്കല ചൂടിയ മകുടത്തോടുകൂടിയതുമായ ദേവിയുടെ രൂപം സദാ ഇരിക്കുന്നു (ഹൃദയത്തെ അപഹരിച്ച് സ്വന്തമാക്കി അതിൽ ദേവി ഉപവിഷ്ടയായിരിക്കുന്നു. ഉപാസകഹൃദയംതന്നെ ശിവൻെറ പര്യങ്കം.) ഉപാസകഹൃദയം ചുവന്ന നിറമാണ്. ശ്വേതവർണ്ണമായ ശിവാദ്ധ്യത്തെ അരുണവർണ്ണയായ ദേവി തന്നിൽ ലയിപ്പിച്ചതുകൊണ്ടാവാം ഈ 'രാഗം.'

ശക്തിതത്ത്വത്തിൽനിന്നു ഭിന്നമായി ഒരു ശിവതത്ത്വമില്ല എന്ന ഉത്തരകൌലസിദ്ധാന്തത്തെയും ഈ വരികളിൽ അന്വയിക്കാം.

24. ജഗത് സൂതേ ധാതാ ഹരിരവതി രുദ്രഃ ക്ഷപയതേ
തിരസ്കുർവ്വന്നേതത് സ്വമപി വപുരീശസ്തിരയതി
സദാപൂർവ്വഃ സർവ്വം തദിദമനുഗൃഹ്ണാതി ച ശിവ—
സ്തവാജ്ഞാമാലംബ്യ ക്ഷണചലിതയോർ
ഭ്രൂലതികയോഃ

ധാതാവ് സൃഷ്ടിക്കുന്നു. വിഷ്ണു രക്ഷിക്കുന്നു. രുദ്രൻ സംഹരിക്കുന്നു. ഇവരെ മൂന്നു പേരേയും തന്നിൽ വിലയിപ്പിക്കുന്ന ഈശൻ (മഹേശ്വരൻ) സദാശിവനിലേക്ക് ഉൾവലിഞ്ഞിരിക്കുന്നു. നിൻെറ ഭ്രൂ ലതികയുടെ ഒരൊററ ക്ഷണചലനം കൊണ്ട് നിൻെറ ആജ്ഞ അവലംബിച്ച് സദാശിവൻ സർവ്വ പ്രപഞ്ചങ്ങളേയും യഥാപൂർവ്വം പുറത്തേക്ക് പ്രസരിപ്പിക്കുന്നു. ആവർത്തനാത്മകമായ ഈ പ്രപഞ്ചസഞ്ചാരവൃത്തത്തെ നടത്തുന്നതും നയിക്കുന്നതും സാരഥിയായ ദേവിയാകയാൽ ജഗത് സൂതേ എന്ന് സംബോധന ചെയ്യുന്നു. പ്രകാശവിമർശരൂപമായ ദേവിയുടെ പ്രപഞ്ചലീലയെ വർണ്ണിക്കുന്നു.

25. ത്രയാണാം ദേവാനാം ത്രിഗുണജനിതാനാം തവ ശിവേ!
ഭവേത് പൂജാ പൂജാ തവ ചരണയോര്യാ വിരചിതാ
തഥാഹി ത്വത്പാദോദ്വഹനമണിപീഠസ്യ നികടേ
സ്ഥിതാ ഹ്യേതേ ശശ്വന്മുകുലിതകരോത്തംസമകുടാഃ

ശിവയെ പൂജിച്ചാൽ ത്രിമൂർത്തികളെ പൂജിച്ച ഫലംതന്നെ. ത്രിഗുണങ്ങളെ ജനിപ്പിക്കുന്നവളായ ദേവിയുടെ പുത്രന്മാരാണ് സത്ത്വരജസ്തമസ്സുകളായ ത്രിമൂർത്തികൾ. അവർ എപ്പോഴും അമ്മയുടെ കാലടികളിൽ ശിരസ്സുനമിച്ച് വണങ്ങുന്നു. കിരീടോപരി കൂപ്പുകയ്യുകളുമായി അമ്മയുടെ പാദനമസ്കാരം

ചെയ്യുന്ന ബ്രഹ്മവിഷ്ണുമഹേശ്വരന്മാരുടെ കയ്യിലും തലയിലുമാണ് ദേവീപാദത്തിലർപ്പിക്കുന്ന ഓരോ പുഷ്പവും ചെന്നുവീഴുന്നത്. അവരുടെ ശിരസ്സുകൾ ദേവിയുടെ പാദപീഠത്തിൽ ഉള്ളതിനാൽ ശ്രീചക്രം വെക്കുന്ന പാദപീഠത്തെ ആരാധിച്ചാൽമതി എന്ന് ശമണമതം.

26. വിരിഞ്ചിഃ പഞ്ചത്വം വ്രജതി ഹരിരാപ്നോതി
വിരതിം
വിനാശം കീനാശോ ഭജതി ധനദോ യാതി നിധനം
വിതന്ദ്രീ മാഹേന്ദ്രീ വിതതിരപി സംമീലിതദൃശാ
മഹാസംഹാരേƒസ്മിൻ വിഹരതി
സതി! ത്വത്പതിരസൗ.

ഹേ സതീ, വിരിഞ്ചി പഞ്ചഭൂതങ്ങളിലേക്കു മടങ്ങുന്നു. ഹരി നിഷ്ക്രിയമായ യോഗനിദ്രയിലേക്കു മടങ്ങുന്നു. കാലൻ വിനാശത്തിലേക്കും കുബേരൻ ഇല്ലായ്മയിലേക്കും ഇന്ദ്രാദികൾ ആയിരം കണ്ണുണ്ടായിട്ടും കാണാൻ വയ്യാത്ത ആന്ധ്യത്തിലേക്കും മടങ്ങുന്നു. ഈ മഹാസംഹാരവേളയായ പ്രളയകാലത്തുപോലും ലവലേശവും നാശമില്ലാതെ 'അമൃത'നായി വിഹരിക്കുന്നത് പതിവ്രതാരത്നമായ നിന്റെ പതിമാത്രം. അമരന്മാർ മൃത്യുവശഗരാവുന്ന മഹാപ്രളയത്തിലും മൃതനാകാത്തവൻ സതിയുടെ പതി മാത്രം. അതവളുടെ പാതിവ്രത്യശക്തിയെ കുറിക്കുന്നു.

27. ജപോ ജല്പഃ ശില്പം സകലമപി മുദ്രാവിരചനാ
ഗതിഃ പ്രാദക്ഷിണ്യക്രമണമശനാദ്യാഹുതിവിധിഃ
പ്രണാമഃ സംവേശഃ സുഖമഖിലമാത്മാർപ്പണദൃശാ
സപര്യാപര്യായസ്തവ ഭവതു യന്മേ വിലസിതം.

ജീവന്മുക്തന്റെ അവസ്ഥയാണിത്. ഈ ശ്ലോകം കീലകമാണ്; പ്രയോഗവുമാണ്. ഇതല്ലാതെ ഒരു കർമ്മവും ജീവന്മുക്തൻ ചെയ്യുന്നില്ല. അയാളുടെ സർവ്വകർമ്മവും 'ആത്മാർപ്പണ'മാകയാൽ അയാളിൽ മന്ത്രരൂപമായ ദേവതയുടെ ജ്വാല ജ്വലിക്കുന്നു.

ഋഷിയെ മൂർദ്ധാവിലും (സഹസ്രാരം) ഛന്ദസ്സിനെ മുഖപങ്കജത്തിലും ദേവതയെ ഹൃദയത്തിലും ബീജത്തെ ഗുഹ്യസ്ഥാനത്തും ശക്തിയെ പാദത്തിലും ന്യാസം ചെയ്തുകൊണ്ട്, ശങ്കരൻ ഇതുവരെ മന്ത്രങ്ങൾ ഉപദേശിച്ചു. ഇനി 'സർവ്വാംഗേ കീലകം ന്യസേത്'' എന്ന രുദ്രയാമളവിധിപ്രകാരം സർവ്വാംഗത്തിലും വിദ്യുല്ലതാസമാനമായ 'ജ്വാല'യെ അദ്ദേഹം ഉത്തേജിപ്പിക്കുന്നു. ആ ഉത്തേജനം നടത്തേണ്ട പ്രയോഗവും അതേ വരികളിലാകയാൽ, ക്രിയ, വസ്തു, ക്രിയചെയ്യുന്ന ആൾ ഇവ മൂന്നും

ഒന്നായിത്തീരുന്നു. യാതൊന്നും ചെയ്യാതെ നിഷ്ക്രിയനായിരുന്നുകൊണ്ടും, സര്വ്വക്രിയകളും സ്വാത്മാവിലര്പ്പിച്ചുകൊണ്ട് ശരീരാവബോധം കൂടാതെയും രണ്ടുവിധത്തിൽ ഈ ജ്വാലയെ 'നൈസര്ഗ്ഗിക'മായി ഒരാൾക്കു സ്ഫുരിപ്പിക്കാനാവും.

ഞാൻ ചെയ്യുന്ന ക്രിയകളെല്ലാം നിൻെറ ആരാധനയാവട്ടെ. (ആരാധനയ്ക്കായി വിശേഷവിധിയായ അനുഷ്ഠാനങ്ങളില്ല. ഉണ്ണുക, ഉറങ്ങുക, ശ്വാസംകഴിക്കുക മുതലായ ക്രിയകൾ പോലും ആരാധനയായിത്തീരുന്നു). എൻെറ ഓരോ ജല്പനവും നിൻെറ ജപമാവട്ടെ. എൻെറ ഓരോ മുദ്രയും നിന്നാൽ വിരചിതമാവട്ടെ. (എഴുതുന്ന ലിപികൾ മുദ്രകളാണ്. ശുദ്ധലിപി, വിന്ദുലിപി, വിസര്ഗ്ഗലിപി, വിന്ദുവിസര്ഗ്ഗാഭയാന്തമായ നാലാമതൊരു ലിപി എന്നിങ്ങനെ നാലുവിധ മുദ്രകളെ ആഗമം അനുവദിക്കുന്നു. ഈ ചതുര്വ്വിധമുദ്രകളെക്കൊണ്ടുള്ള എൻെറ ഓരോ സംവേദനവും നിൻെറ സംവേദമാകട്ടെ.) ഞാൻ രചിച്ച ശില്പങ്ങളും എൻെറ (നൃത്താഭിനയവേളയിലുള്ള) കൈമുദ്രകളും എൻെറ സാഹിത്യവും നിൻേറതാവട്ടെ. എൻെറ ഗതി തന്നെ നിൻെറ പ്രദക്ഷിണം. എൻെറ ഊണ് മുതലായ അന്നപാനവിധിതന്നെ നിൻെറ ആഹുതിവിധി. ഉറക്കത്തിലും ഉണര്ച്ചയിലും ഉള്ള എൻെറ ശയനാദിചലനങ്ങൾ നിൻെറ മുന്നിൽ നമസ്കാരം. എൻെറ സുഖമെല്ലാം നിനക്കുള്ള ആത്മാര്പ്പണം.

ആരാധന രണ്ടുവിധമുണ്ട്. താഴ്ന്നതരം ആരാധനയ്ക്കാണ് ക്രിയാദികളുടെ ആവശ്യം. ഉയര്ന്നതരം ആരാധനയ്ക്ക് ക്രിയാദികൾ ആവശ്യമില്ല. സാധാരണക്കാർ അമ്പലങ്ങളിലും പള്ളികളിലും ചെന്ന് ചെയ്യുന്നത് താഴ്ന്നവിധത്തിലുള്ള ആരാധനയാണ്. ഈ ശ്ലോകത്തിൽ പറയുന്നത് മഹാന്മാക്കു മാത്രം സാധിക്കുന്ന Esoteric മതമാണ്. സമയാചാരികൾ ഒരു വിധത്തിലുള്ള ബാഹ്യക്രിയയും അനുവദിക്കുന്നില്ല. പരിപൂര്ണ്ണമായ ആന്തരാരാധനയാണ് അവരുടേത്. ഇതിനെ ചന്ദ്രജ്ഞാനവിദ്യ എന്നു പറയാറുണ്ട്. ജ്ഞാനയോഗത്തിൻെറ പ്രായോഗികതന്ത്രമാണ് ഈ വരികളിൽ അടങ്ങിയിരിക്കുന്നത്. ജ്ഞാനയോഗിയായ ശങ്കരനെ സംബന്ധിച്ചേടത്തോളം ഈ ശ്ലോകത്തിലെ ആത്മാംശം നൂറുശതമാനമാണ്.

28. സുധാമപ്യാസ്വാദ്യ പ്രതിഭയജരാമൃത്യുഹരിണീം
വിപദ്യന്തേ വിശ്വേ വിധിശതമഖാദ്യാ ദിവിഷദഃ
കരാളം യത് ക്ഷ്വേളം കബലിതവതഃ കാലകലനാ
ന ശംഭോസ്തന്മൂലം തവ ജനനി! താടങ്കമഹിമാ.

ഇരുപത്തേഴാം ശ്ലോകത്തിൽ സർവ്വാംഗം ജ്വലിച്ച വൈദ്യുതീ ശക്തിയായി ഉയന്ന ഉപാസകൻ, ആ ഭാവോന്നതിയിൽ നിന്ന് 28–ാം ശ്ലോകം മുതൽ ഇറങ്ങിയിറങ്ങിവന്ന് 41–ാം ശ്ലോകത്തിൽ മൂലാധാരത്തിലെത്തി അടങ്ങുന്നതാണ് നാം ഇനി കാണുക. കെട്ടടങ്ങിയ ആ ജ്വാല പുനഃസൃഷ്ടി ആരംഭിക്കുന്നത് 42–ാം ശ്ലോകം മുതലും കാണാം. കയറിയ പടികളിലൂടെയാണ് ഇറക്കവും എന്നതുകൊണ്ട് സദൃശമായ അർത്ഥങ്ങളുള്ള ശ്ലോകങ്ങളാണ് ഇവ.

അമൃതപാനം ചെയ്തിട്ടും ബ്രഹ്മാവ്, ഇന്ദ്രൻ മുതലായ ദേവന്മാർ പ്രളയകാലത്ത് നാശവിധേയരായി. കാളകൂടവിഷം കഴിച്ചിട്ടും നിന്റെ പതി അനന്തമായ ആയുസ്സിന്റെ അധിപതിയായിരിക്കുന്നു. ഹേ....അമ്മേ; നിന്റെ ജ്വലിക്കുന്ന കർണ്ണാഭരണങ്ങളുടെ മഹിമയാണ് ഇതിനു ഹേതു. (ദേവിയുടെ കർണ്ണാഭരണങ്ങൾ സൂര്യചന്ദ്രന്മാരാണെന്ന് ഒരു സങ്കല്പമുണ്ട്. രാഹു തീണ്ടിയാലും മൃത്യു സംഭവിക്കാത്ത സൂര്യചന്ദ്രന്മാരെ കർണ്ണാഭരണമാക്കിയ അമ്മയുടെ പതിയെ സർപ്പവിഷം എങ്ങനെ നശിപ്പിക്കും!)

താടങ്കങ്ങൾ (തോട) സുമംഗലിയുടെ ലക്ഷണമാണ്.

29. കിരീടം വൈരിഞ്ചം പരിഹര പുരഃ കൈടഭഭിദഃ
കഠോരേ കോടീരേ സ്ഖലസി ജഹി ജംഭാരിമകുടം
പ്രണമ്രേഷ്വേതേഷു പ്രസഭമുപയാതസ്യ ഭവനം
ഭവസ്യാഭ്യുത്ഥാനേ തവ പരിജനോക്തിർവിജയതേ.

ഭവനം, ഭവതി, ഭവൻ. ഭവൻ ഭവതിയുടെ പുല്ലിംഗമാണ്. ഭവഭവതിമാരുടെ വാസസ്ഥാനമാണ് ഭവനം. ഭവം എന്നാൽ സംസാരം (ഉത്ഭവമുള്ളത്.) ഭവഭവതിമാരുടെ ആനന്ദമൂർച്ഛയിൽനിന്ന് ഇറങ്ങി അവരുടെ സംസാരജീവിതത്തിലേക്കു വരുമ്പോൾ ദേവിക്ക് ഉപാസകനെക്കാൾ ഉപരിയല്ല, താഴെയാണ് നില. തന്റെ ഉപാസകനെക്കണ്ടാൽ ഉപാസനാമൂർത്തി എഴുന്നേൽക്കുന്നതു കാണുന്നു. ദേവിയുടെ പരിജനങ്ങൾ തട്ടിത്തടഞ്ഞു വീഴാതിരിക്കാനും, ദേവിയുടെ ഉന്നതമായ അവസ്ഥ ഓർമ്മിപ്പിക്കാനുമായി പദപീഠത്തിനു മുന്നിലുള്ള ബ്രഹ്മാവ്, വിഷ്ണു, ഇന്ദ്രൻ എന്നിവരുടെ കിരീടങ്ങളെ ചൂണ്ടിക്കാട്ടുന്നു.

30. സ്വദേഹോദ്ഭൂതാഭിർ ഘൃണിഭിരണിമാദ്യാഭിരഭിതോ
നിഷേവ്യേ നിത്യേ ത്വാമഹമിതി സദാ ഭാവയതി യഃ
കിമാശ്ചര്യം തസ്യ ത്രിനയനസമൃദ്ധിം തൃണയതോ
മഹാസംവർത്താഗ്നിർവ്വിരചയതി നീരാജനവിധിം.

അമ്മേ, നിന്നോട് തന്മയീഭാവം പൂണ്ട ഉപാസകൻ നിൻെറ പാദങ്ങളിൽനിന്നു പ്രസരിക്കുന്ന മയൂഖങ്ങളാകുന്ന അണിമാദി സിദ്ധികളാൽ ചുററപ്പെട്ടിരിക്കുന്നു. അവൻ ശിവനെക്കാൾ മാഹാത്മ്യം നേടിക്കഴിഞ്ഞു. അവന്നു് ത്രിനയനൻെറ സമൃദ്ധി തൃണമാണു്. പ്രളയകാലത്തെ മഹാസംവർത്താഗ്നി യാകട്ടെ ദീപാരാധന മാത്രമാണു്. മഹായോഗിയായ ഉപാസകൻ തന്നിൽ ദേവിയുടെ ജ്വാല ഉണർത്തിയവനാകയാൽ സംവർത്താഗ്നിയേയോ മൃത്യുവിൻെറ ചുടലത്തീയിനേയോ അവൻ ഭയക്കുന്നില്ല. സൂര്യൻ, ചന്ദ്രൻ, അഗ്നി എന്നു മൂന്നു ദൃഷ്ടികളോടുകൂടിയ പ്രപഞ്ചത്തിലെ ഐശ്വര്യം മുഴവൻ അവന്നു തൃണസമമായിരിക്കുന്നു.

ശ്രീചക്രത്തിൽനിന്നു പുറപ്പെടുന്ന ആവരണദേവതകളാണു് മയൂഖങ്ങൾ. അവ താഴെപ്പറയുന്നു:

ഭൂഗൃഹത്തിൻെറ 3 ചതുരങ്ങളിൽ അണിമ, ലഘിമ, മഹിമ, വശിത്വ, ഈശിത്വ, പ്രാകാമ്യ, പ്രാപ്തി, സർവ്വകാമപ്രദായിനി എന്ന അഷ്ടസിദ്ധികൾ; ബ്രാഹ്മി, മാഹേശ്വരി, കൗമാരി, വൈഷ്ണവി, വാരാഹി, മാഹേന്ദ്രി, ചാമുണ്ഡ, മഹാലക്ഷ്മി എന്ന അഷ്ടമാതാക്കൾ; സർവ്വസംക്ഷോഭിണി, സർവ്വവിദ്രാവിനി, സർവ്വാകർഷിണി, സർവ്വശങ്കരി, സർവ്വോന്മാദിനി, സർവ്വമഹാങ്കുശ, സർവ്വഖേചരി, സർവ്വബീജ, സർവ്വയോനി, സർവ്വത്രിഖണ്ഡ എന്നു 10 മുദ്രകൾ.

ഷോഡശദലപത്മത്തിൽ കാമാകർഷിണി, ബുദ്ധ്യാകർഷിണി, അഹങ്കാരാകർഷിണി, ശബ്ദാകർഷിണി, സ്പർശാകർഷിണി, രൂപാകർഷിണി, രസാകർഷിണി, ഗന്ധാകർഷിണി, ചിത്താകർഷിണി, ധൈര്യാകർഷിണി, സ്മൃത്യാകർഷിണി, നാമാകർഷിണി, ബീജാകർഷിണി, ആത്മാകർഷിണി, അമൃതാകർഷിണി, ശരീരാകർഷിണി എന്നു് 16 ദേവതമാർ.

അഷ്ടദലപത്മത്തിൽ അനംഗകുസുമാ, അനംഗമേഖലാ, അനംഗമദനാ, അനംഗമദനാതുരാ, അനംഗരേഖാ, അനംഗവേഗിനി, അനംഗാങ്കുശ, അനംഗമാലിനി എന്ന 8 ദേവതമാർ.

ചതുർദ്ദശാരത്തിൽ സർവസംക്ഷോഭിണി, സർവവിദ്രാവിനി, സർവ്വാകർഷിണി, സർവ്വാഹ്ലാദിനി, സർവ്വസമ്മോഹിനി, സർവ്വസ്തംഭിനി, സർവ്വജൃംഭിനി, സർവ്വവശങ്കരി, സർവ്വരഞ്ജിനി, സർവ്വോന്മാദിനി, സർവ്വാർത്ഥസാധനി, സർവ്വസമ്പത്തിപൂരണി, സർവ്വമന്ത്രമയി, സർവ്വദ്വന്ദ്വക്ഷയങ്കരി എന്ന 14 ദേവതമാർ.

ബഹിർദ്ദശാരത്തിൽ സർവ്വസിദ്ധിപ്രദ, സർവ്വസമ്പത്പ്രദ, സർവ്വപ്രിയങ്കരി, സർവ്വമംഗലകാരിണി, സർവ്വകാമപ്രദ, സർവ്വസൗഭാഗ്യദായിനി, സർവ്വമൃത്യുപ്രശമനി, സർവ്വവിഘ്നനിവാരിണി, സർവ്വാംഗസുന്ദരി, സർവ്വദുഃഖവിമോചനി എന്ന 10 ദേവതമാർ.

അന്തർദ്ദശാരത്തിൽ സർവ്വജ്ഞ, സർവ്വശക്തി, സർവ്വൈശ്വര്യപ്രദ, സർവ്വജ്ഞാനമയി, സർവ്വവ്യാധിവിനാശിനി, സർവ്വാധാരസ്വരൂപ, സർവ്വപാപഹര, സർവ്വാനന്ദമയി, സർവ്വരക്ഷാസ്വരൂപിണി, സർവ്വേപ്സിതഫലപ്രദ എന്ന 10 ദേവതമാർ.

അഷ്ടകോണത്തിൽ വാശിനി, കാമേശി, മോദിനി. വിമല, അരുണ, ജയിനി, സർവ്വേശി, കൗലിനി എന്ന് 8 ദേവതമാർ.

ത്രികോണത്തിൽ കാമേശ്വരി, വജ്രേശി, ഭഗമാല എന്ന മൂന്ന ദേവതമാർ.

മധ്യത്തിൽ (ബിന്ദുവിൽ) ത്രിപുരസുന്ദരി.

31. ചതുഃഷഷ്ട്യാതന്ത്രൈഃ സകലമതിസന്ധായ ഭുവനം
സ്ഥിതസ്തത്തത്സിദ്ധിപ്രസവപരതന്ത്രൈഃ പശുപതിഃ
പുനസ്ത്വന്നിർബ്ബന്ധാദഖിലപുരുഷാർത്ഥൈകഘടനാ–
സ്വതന്ത്രം തേ തന്ത്രം ക്ഷിതിതലമവാതീതരദിദം.

64 തന്ത്രങ്ങളാൽ ഈ ഭുവനത്തെ അതിസന്ധാനം ചെയ്തവനാണ് പശുപതി. ഈ 64 കലകളും മനുഷ്യനെ സംസാരപാശബന്ധത്തിൽനിന്ന മോചിപ്പിക്കാൻ സമർത്ഥമാകുന്നില്ല. അവ പുരുഷാർത്ഥങ്ങളിൽ ആദ്യത്തെ മൂന്നെണ്ണത്തെമാത്രം നൽകുന്നു. പ്രസവിത്രിയായ ദേവിയുടേയും ദേവൻേറയും സൃഷ്ടികളാണ് തന്ത്രങ്ങൾ. ആദ്യത്തെ 64 തന്ത്രങ്ങളിൽനിന്ന സർവ്വാത്മനാ സ്വതന്ത്രവും പുരുഷാർത്ഥങ്ങളിൽ മോക്ഷം അടക്കമുള്ള നാലും പ്രദാനം ചെയ്യുന്നതുമായ ശ്രീവിദ്യാതന്ത്രം (നിൻെറ തന്ത്രം) ലോകത്തിന്ന പ്രകാശിപ്പിച്ച് അദ്ദേഹം വരേണ്യനായി. ശ്രീവിദ്യാതന്ത്രം സന്ന്യാസികൾക്ക് വരേണ്യമായ തന്ത്രമാണ്.

64 സിദ്ധികളുടെ പ്രളയത്തിൽ പ്രപഞ്ചത്തെ മുക്കിയ പശുപതിക്ക് ആ പ്രളയത്തിൽനിന്ന കരകയററാനുള്ള ശ്രീവിദ്യാതന്ത്രം ദേവിയിൽനിന്ന ലഭിച്ചു. ചന്ദ്രകലാവിദ്യ 8 ഗ്രന്ഥങ്ങളിലാണ് വിശദമാക്കിയിട്ടുള്ളത് (ചന്ദ്രകല, ജ്യോതിഷ്മതി, കലാനിധി, കുലാർണ്ണവം, കുലേശ്വരി, ഭുവനേശ്വരി, ബാർഹസ്പത്യം, ദുർവ്വാസാമതം), ദ്വിജന്മാർക്ക് സവ്യമായ സമയാചാരംകൊണ്ടും മററുള്ളവക്ക് അപസവ്യ

മായ കൗലാചാരംകൊണ്ടും ശ്രീവിദ്യോപാസന ചെയ്യാമെന്നാണ് ഈ ഗ്രന്ഥങ്ങൾ വിധിച്ചിട്ടുള്ളത്. ശങ്കരമതം അങ്ങനെയല്ല, സമയാചാരംകൊണ്ട് ഉപാസിക്കുന്നവരല്ലാതെ മററാരും 'ദ്വിജ'ന്മാരാവുകയില്ല എന്നാണ്. വൈദികപ്രാമാണ്യം ഈ വാദഗതിക്കാണുള്ളത്. ഗീതയും 'കർമ്മണാ ജായതേ' ദ്വിജഃ എന്ന അഭിപ്രായത്തെ സ്ഥിരീകരിക്കുന്നു. 64 തന്ത്രങ്ങൾ കൗലവും അവസാനത്തെ ഒന്നുമാത്രം സമയാചാരവുംആണ്.

ദേവിയുടെ ആരാധനാക്രമങ്ങൾ:

1. കൗലം: രൂപങ്ങളെ ആരാധിക്കുന്ന സമ്പ്രദായം. ഇവ വേദപ്രോക്തങ്ങളല്ല എന്നു കരുതപ്പെടുന്നു.

പഞ്ചഭൂതങ്ങൾ എപ്രകാരം പരസ്പരം മാറുന്നു എന്നു പഠിപ്പിക്കുന്ന തത്ത്വശംബര, ചുടുകാട്ടിൽ വെച്ചു മനുഷ്യശരീരം അസ്ഥികൾ എന്നിവയെക്കുറിച്ചു പഠിക്കുന്ന യോഗിനീജാലശംബര (ഇന്ന് ഇത് Dissection Hall–ൽ വെച്ചു ചെയ്യുന്നു), സിദ്ധഭൈരവം, വടുകഭൈരവം, കാലഭൈരവം, കാലാഗ്നിഭൈരവം മുതലായ വൈദ്യ, ജ്യോതിഷതന്ത്രങ്ങൾ, നിധി മുതലായവ കണ്ടെത്താനുള്ള കാപാലികതന്ത്രങ്ങൾ (ബഹുരൂപാഷ്ടകങ്ങൾ —അഷ്ടസിദ്ധി) കാമസിദ്ധിവരുത്തുന്ന അഷ്ടയാമളങ്ങൾ (ചിലർ 64 തന്ത്രങ്ങളെ ഒന്നിച്ചു യാമളമെന്നു പറയുന്നു), ചന്ദ്രബിംബത്തിൻെറ 16 കലകളെക്കുറിച്ചു മാത്രമുള്ള ജ്ഞാനമായ ചന്ദ്രജ്ഞാനം (ഇതു ജ്യോതിഷത്തിലെ ചന്ദ്രസിദ്ധാന്തമാണ്. 27–ാം ശ്ലോകത്തിൽ പറഞ്ഞ ആന്തരമായ ജ്ഞാനവും ഇതും ഒന്നല്ല). സമുദ്രങ്ങളെ തരണം ചെയ്യാനുള്ള മാലിനീവിദ്യ, മഹാസമ്മോഹനവിദ്യ (ഇപ്പോഴത്തെ Hypnosis, Anaesthesia എന്നിവ) കാമിക (ക്ഷേത്രം മുതലായവ പണിയുന്ന വാസ്തുശില്പതന്ത്രം), ഹൃദ്ഭേദതന്ത്രം (മൂലാധാരം മുതൽ സഹസ്രാരംവരെ കുണ്ഡലിനി ഉയർത്തുന്നത്. ഇതും കാപാലികതന്ത്രത്തിൻെറ ഭാഗമാകയാൽ വാമാചാരമാണ്). വാത്സ്യായനകാമശാസ്ത്രസംബന്ധിയായ കലാവാദം, കലാസാരം (നിറങ്ങളുടെ ശാസ്ത്രം), കുണ്ഡികാമതം (ഒററമൂലികകളും ഗുളികകളുംകൊണ്ട് രോഗം മാററുന്ന ശക്തി) മലോത്തര (alchemy), ത്രോത്തല (ചന്ദനം, ചൂർണ്ണം മായാശക്തിയുള്ള രക്ഷകൾ എന്നിവ കൊണ്ടുള്ള ഔഷധപ്രയോഗങ്ങൾ, മാന്ത്രികദിവ്യദൃഷ്ടി) മഹാത്രോത്തല (64000 തന്ത്രങ്ങളുടെ യക്ഷിണിമാരെയും മുഖത്തോടു മുഖം ദർശിക്കൽ) പഞ്ചാമൃതം (പിണ്ഡാണ്ഡത്തിന് അമൃതത്വമണയ്ക്കുന്ന വിദ്യ), പിണ്ഡാണ്ഡത്തിന് മൃത്യു സംഭവിപ്പിക്കുന്ന

കുലചൂഡാമണി മുതലായ തന്ത്രങ്ങൾ, ദിഗംബരന്മാരുടെ സർവ്വജ്ഞാനോത്തര, മഹാകാളിമാതാ, അരുണേശാ, മോദിനിശ, വികുന്തേശ്വരതന്ത്രങ്ങൾ (ഉപേക്ഷിക്കപ്പെടേണ്ടവ എന്നു കരുതപ്പെടുന്നു), ക്ഷപണകപ്രോക്തമായ അഞ്ച് ആമ്നായങ്ങളും, വിമല, വിമലോത്തര, ദേവിമാതാ എന്നിവയും— ഇവയെല്ലാം കൗലമായ ആരാധനയാണ്. സമയാചാരത്തേക്കാൾ പ്രാചീനമാണ് കൗലം എന്നതുകൊണ്ടും വേദങ്ങൾ ഇവയെ വിലക്കുന്നു എന്നതുകൊണ്ടും കൗലാചാരങ്ങൾ ആദ്യമായി നടപ്പാക്കിയവർ രാക്ഷസന്മാരാണെന്ന് പറയപ്പെടുന്നതുകൊണ്ടും ഇന്നും ഇവയിൽ ചിലത് ആദിവാസികളും വിദ്യാഭ്യാസം സിദ്ധിക്കാത്തവരും ദുർമ്മന്ത്രവാദ, ആഭിചാരരീതികളിൽ ഉപയോഗിക്കുന്നതുകൊണ്ടും കൗലരീതിയിൽനിന്ന് പരിഷ്ക്കരിച്ചുണ്ടായവയാണ് സമയവും മിശ്രയും എന്നു കരുതാം. ജ്യോതിഷം, വൈദ്യം, കാമശാസ്ത്രം എന്നിവയും വാസ്തുശില്പവും ഇന്നും കൗലതന്ത്രങ്ങൾക്കിടയിൽ സ്വീകാര്യമാണ്. മററുള്ളവ ഹീനമാകയാൽ വേദങ്ങൾ അവയെ തിരസ്കരിച്ചു. കൗലം അധമതന്ത്രമാണ്.

2 <u>മിശ്രതന്ത്രം</u> (മധ്യമാരാധന) കൗലത്തിനും സമയത്തിനും ഇടയിൽ. വിഗ്രഹപൂജ ഇതിൽ പെടുന്നു, ശ്രീചക്രാരാധനയും.

3 <u>സമയതന്ത്രം</u> (ഉത്തമാരാധന) ചിദാകാശത്തിൽ ദൃശ്യമാകുന്ന ത്രിപുരസുന്ദരിയുടെ ശ്രീചക്രാരാധനാക്രമം. ഏററവും വിമലവും ശ്രേഷ്ഠവും. ശ്രീചക്രത്തെ പീഠംവെച്ച് ബാഹ്യമായി ആരാധിക്കുന്നില്ല. ചിദാകാശത്തിൽ സാക്ഷാത്ക്കരിക്കുന്നു. ജ്ഞാനത്തിൻെറ പരകാഷ്ഠയാണത്.

ഏത് ആരാധനാക്രമം തെരഞ്ഞെടുക്കണമെന്നത് ഉപാസകൻെറ മനോനിലയും വാസനകളുമാണ് നിശ്ചയിക്കുന്നത്. താമസപ്രകൃതികൾ കൗലാചാരവും രാജസപ്രകൃതികൾ മിശ്രാചാരവും സാത്ത്വികപ്രകൃതികൾ സമയാചാരവും സ്വീകരിക്കുന്നു. ചിദാകാശത്തിൽ ജ്യോതിസ്സുകളെ സാക്ഷാത്ക്കരിക്കുന്ന 'ജ്യോതിശ്ശാസ്ത്ര'മാണ് സമയ.

സാത്ത്വിക, രാജസമായ തന്ത്രങ്ങളെ ശുഭാഗമ പഞ്ചമങ്ങൾ എന്നു പറയും. വസിഷ്ഠൻ, സനകൻ, ശുകൻ, സനന്ദനൻ, സനൽക്കുമാരൻ ഇവർ ഈ തന്ത്രങ്ങളെ ക്രോഡീകരിച്ചു. ഇവയിൽ പറഞ്ഞ ആരാധനാക്രമമാണ് സമയാചാരം. മററ് 64 കൗലതന്ത്രങ്ങളും വാമാചാരമാകയാൽ മോക്ഷത്തിന് ഉതകുന്നവയല്ല.

ചന്ദ്രകല, ജ്യോത്സ്നാവതി, കലാനിധി, കുലാർണ്ണവം കുലേശ്വരി, ഭുവനേശ്വരി, ബാർഹസ്പത്യം, ദുർവ്വാസമതം എന്നീ ചന്ദ്രകലാഷ്ടകങ്ങളുടെ സവ്യമാർഗ്ഗം സാത്ത്വികരാജസപ്രകൃതികൾക്കും അപസവ്യമാർഗ്ഗം താമസപ്രകൃതികൾക്കും ഉള്ളതാണ്. ഈ 8 തന്ത്രങ്ങളിൽ സമയവും കൗലവും ഉള്ളതിനാൽ ഇവയാണ് മിശ്രതന്ത്രങ്ങൾ എന്ന് ചിലർ അഭിപ്രായപ്പെടുന്നു. 64 തന്ത്രങ്ങൾ, 64 കലകൾ എന്നിവയെ പരസ്പരം അഭേദമായി പറയുന്നുണ്ട്. എന്നാൽ ഇക്കാര്യത്തിൽ ഭിന്നാഭിപ്രായവുമുണ്ട്. സാഹിത്യം, സംഗീതം മുതലായ കലകൾ തന്ത്രത്തിൽ പെടുന്നില്ല. വർണ്ണങ്ങൾ (Painting) വാസ്തുശില്പം എന്നിവ പെടുന്നുമുണ്ട്. (ഇന്ദ്രിയസുഖം നൽകാനായിട്ടുമാത്രം നിർമ്മിക്കപ്പെടുന്ന എന്തും വാമാചാരമായും, ബുദ്ധിക്ക് ഔന്നത്യം വരുത്താനും മോക്ഷലബ്ധിക്കുമായി നിർമ്മിക്കപ്പെടുന്നതും ചെയ്യപ്പെടുന്നതുമായ എന്തും ദക്ഷിണാചാരമായിട്ടും എടുക്കണമെന്നതാണ് പണ്ഡിതമതം. അഹിംസ ദക്ഷിണാചാരവും ഹിംസ വാമാചാരവുമാണ്. വാമാചാരത്തെ ആപുത്രൻ കണ്ടതുപോലെയാണ് ശങ്കരാചാര്യരും കണ്ടത്. ബുദ്ധമതം ഇതിൽനിന്നു ഭിന്നമല്ല. ഇന്ന് ബ്രാഹ്മണർ തുടർന്നുപോരുന്ന 'ബ്രാഹ്മണമത'മെന്ന് ചരിത്രകാരന്മാർ ധ്വംസിച്ചു പറയുന്ന മതം ബുദ്ധമതം തന്നെയാണ്.)

32. ശിവഃ ശക്തിഃ കാമഃ ക്ഷിതിരഥ രവിഃ ശീതകിരണഃ
സ്മരോ ഹംസഃ ശക്രസ്തദനു ച പരാമാരഹരയഃ
അമീ ഹൃല്ലേഖാഭിസ്തിസൃഭിരവസാനേഷു ഘടിതാ
ഭജന്തേ വർണ്ണാസ്തേ തവ ജനനി! നാമാവയവതാം.

മൂന്നു ഗ്രൂപ്പായി അക്ഷരങ്ങളെ തിരിക്കുന്നു.

| | | | അക്ഷരസംഖ്യ |
|---|---|---|---|
| I | ക— | ശിവൻ | |
| | ഈ— | ശക്തി | 4+1 |
| | ഐ— | കാമൻ | |
| | ല— | ക്ഷിതി | |
| II | ഹ— | രവി | |
| | സ— | ശീതകിരണൻ | 5+1 |
| | ക— | സ്മരൻ | |
| | ഹ— | ഹംസൻ | |
| | ല— | ശക്രൻ | |

| | | | |
|---|---|---|---|
| III | സ— | പരൻ | 3+1 |
| | ക— | മാരൻ | |
| | ല— | ഹരി | |
| | | | +15 |

ഇവയോട് മൂന്ന ഹൃല്ലേഖകരം (ഹ്രീം) ചേത്ത് ഉച്ചരിക്കുക. ഓരോ ഗ്രൂപ്പിൻെറ അവസാനത്തിലുമാണ് ഉച്ചരിക്കേണ്ടത്. 16—ാമത്തെ അക്ഷരം ഗുരു ശിഷ്യന് നേരിട്ടു നൽകുന്ന രഹസ്യാക്ഷരമാണെന്ന് ലക്ഷ്മീധരൻ പറയുന്നു. ഈ അക്ഷരം കൂടി ചേന്നാൽ ഷോഡശാക്ഷരീമന്ത്രമായി. (ശ്രീംഎന്ന് പഞ്ചദശാക്ഷരീമന്ത്രത്തിനുശേഷം ഉച്ചരിക്കുക) ഇത് ശ്രീവിദ്യാമന്ത്രമായി. ശ്രീവിദ്യാമന്ത്രത്തിൽ ശ്രീയാണ് ബീജാക്ഷരം. 16 അക്ഷരങ്ങരം ദേവിയുടെ 16 കലകരം (ഷോഡശനിത്യങ്ങരം) 16—ാമത്തെ കലയാണ് ചിത്കല. മററുള്ളവ ചിത്കലയുടെ അംശങ്ങളാണ്. ചിത്കല ത്രിപുരസുന്ദരിതന്നെ. സാദാഖ്യകല എന്നും പറയും. ബ്രഹ്മവിദ്യയുടെ പ്രണവം 'ഓം' എന്നു മാത്രം. ശ്രീവിദ്യയുടെ പ്രണവം. 'ഹ്രീം, ശ്രീം, ഐം, ക്ലീം, സൗ. ശ്രീവിദ്യക്ക് കാദിവിദ്യയും ഹാദിവിദ്യയുമുണ്ട്. ഷോഡശാക്ഷരിയാണ് കാദിവിദ്യ എന്നും അത് ആത്മീയോന്നതി തരുമെന്നും വിശ്വാസമുണ്ട്. ഹാദിവിദ്യ പ്രേയസ്സുമാത്രം നൽകുന്നു. കൈവല്യാശ്രമനും ലക്ഷ്മീധരനും ശ്രീവിദ്യയെക്കുറിച്ച് ആധികാരികമായി പറഞ്ഞിട്ടുള്ളവരാണ്. കൈവല്യാശ്രമൻെറ അഭിപ്രായത്തിൽ ആദ്യത്തെ ഗ്രൂപ്പ് അക്ഷരങ്ങരം ഹ, സ, ക, ല എന്നാണ്. ശ്രീം ബീജം ആവശ്യമില്ലെന്നും പഞ്ചദശാക്ഷരികൊണ്ടുതന്നെ ശ്രീവിദ്യ പൂത്തിയായി എന്നുമാണ് അദ്ദേഹത്തിൻെറ മതം. പഞ്ചദശാക്ഷരമന്ത്രത്തെ ലോപാമുദ്രവിദ്യ എന്നു വിളിക്കുന്നു. മറെറല്ലാ മന്ത്രങ്ങരംക്കും ബീജമാകയാൽ ഇതൊരു സൂത്രമാണ് (ലോപാമുദ്രാസൂത്രം). ലോപാമുദ്രാസൂത്രത്തിന് 3 ഭാഗമുണ്ട്.

1. വാഗ്ഭവകൂടം. 2. കാമരാജകൂടം. 3. ശക്തികൂടം. ഷോഡശിയും ത്രിപുരസുന്ദരിയും സമയാചാരവും അഭേദമാണ്. (ഒന്നുതന്നെയാണ്).

മുപ്പത്തിരണ്ടാം ശ്ലോകം ഭൌതികോന്നതിമാത്രം വരുത്തുന്ന ഹാദിവിദ്യയാണ്. 33—ാംശ്ലോകം ആത്മീയോന്നതി വരുത്തുന്ന കാദിവിദ്യയും.

നാലപ്പാടൻെറ ഡയറിയിൽ വിശ്വലോകതന്ത്രത്തിൽ നിന്നു കുറിച്ചിട്ട വിംശാകയന്ത്രത്തിൻെറ അനേകം മാതൃകകരം ഉണ്ട്. അഷ്ടദളപത്മം, സ്വസ്തികം, ചതുർഭദ്രം, ഷഡ്കോണരൂപമായ നക്ഷത്രം എന്നിങ്ങനെ അനേകം രൂപങ്ങളിൽ

അത്ര വരയ്ക്കേണ്ട ക്രമവും കാണാം. വിശ്വലോകതന്ത്രത്തിലെ പഞ്ചദശീയന്ത്രം ഇപ്രകാരമാണ്.

1

| | | |
|---|---|---|
| 8 | 1 | 6 |
| 3 | 5 | 7 |
| 4 | 9 | 2 |

ശിവരഹസ്യത്തിലെ നവഗ്രഹ ശാന്തിയന്ത്രവും ഈ പഞ്ചദശീയന്ത്രവും ഒന്നാണ്. പ്രാചിയിൽനിന്ന് ആരംഭിച്ച് പശ്ചിമത്തിൽ സമാപിക്കുന്നത് വിജ്ഞേയം, വിപരീതമായി പടിഞ്ഞാറു തുടങ്ങി കിഴക്കവസാനിക്കുന്നത് തൈജസം, ദക്ഷിണത്തിൽ തുടങ്ങി സൗമ്യത്തിൽ സമാപിക്കുന്ന വായവീയം, വിപരീതമായത് പാർത്ഥിവം എന്നിങ്ങനെ വകഭേദമുണ്ട്. അനുലോമവിലോമമായി 8 വിധത്തിലെഴുതാം. ആദ്യയന്ത്രം ശിവമയം. ഇത് പൂർവ്വദിശയിൽ ഒന്നിൽ ആരംഭിച്ച് വരുണദിശയിൽ 9 എന്ന് അവസാനിക്കും.

2

| | | |
|---|---|---|
| 2 | 9 | 4 |
| 7 | 5 | 3 |
| 6 | 1 | 8 |

3

| | | |
|---|---|---|
| 6 | 1 | 8 |
| 7 | 5 | 3 |
| 2 | 9 | 4 |

4

| | | |
|---|---|---|
| 4 | 9 | 2 |
| 3 | 5 | 7 |
| 8 | 1 | 6 |

5

| | | |
|---|---|---|
| 4 | 3 | 8 |
| 9 | 5 | 1 |
| 2 | 7 | 6 |

6

| | | |
|---|---|---|
| 8 | 3 | 4 |
| 1 | 5 | 9 |
| 6 | 7 | 2 |

7

| | | |
|---|---|---|
| 6 | 7 | 2 |
| 1 | 5 | 9 |
| 8 | 3 | 4 |

8

| | | |
|---|---|---|
| 2 | 7 | 6 |
| 9 | 5 | 1 |
| 8 | 3 | 4 |

ഇവ രാമാനുജൻെറ മാന്ത്രികചതുരങ്ങളാണെന്നും ആധുനികഗണിതശാസ്ത്രജ്ഞർക്ക് അത്ഭുതമാണെന്നും എടുത്തു പറയേണ്ടതില്ലല്ലോ.

ചൈനയിലേക്ക് ഈ മാന്ത്രികചതുരങ്ങൾ ഇന്ത്യയിൽനിന്നു വ്യാപിക്കുകയുണ്ടായി എന്നു കരുതപ്പെടണം. ചൈനയിൽ ഏറ്റവും പ്രചാരമുള്ള മാന്ത്രികചതുരത്തിന് ലോഷു (Lo–Shu ലോപാമുദ്ര എന്നതിൻെറ ആദ്യാക്ഷരമായ 'ലോ'യും സൂത്രമെന്നതിൻെറ ആദ്യാക്ഷരമായ സൂയും—ഇതിൻെറ ചൈനീസ് ഉച്ചാരണമാവണം ലോഷു എന്ന് ഞാൻ കരുതുന്നു) എന്ന് പറയും. ഈ പദത്തിന് അർത്ഥം Symbol of universe എന്നാണത്രേ. പ്രപഞ്ചത്തിൻെറ തന്ത്രമാണത്. സൗന്ദര്യബോധം, ദൈവികത, നിഗൂഢാർത്ഥം എന്നിവയെ കണ്ടുപിടിക്കാൻ ആഗ്രഹിക്കുന്ന ആർക്കും ഇന്നും പഠനവിഷയമായ ഈ ഗണിതശാസ്ത്രാത്ഭുതങ്ങൾ ഇന്ത്യയിലും ചൈനയിലും ജനങ്ങൾ തകിടുകളിൽ ലേഖനം ചെയ്ത് ശരീരത്തിൽ കെട്ടുന്ന പതിവുണ്ട്.

ഡോ. ജോർജ്ജ് ഗീവർഗ്ഗീസ് ജോസഫിൻെറ പുസ്തകത്തിൽ (The Crest of the Peacock — non European roots of Mathematics — Penguin books) ലോഷു എന്ന ചൈനീസ് മാന്ത്രികചതുരങ്ങളെ വിശദമായി പ്രതിപാദിച്ചിട്ടുണ്ടെങ്കിലും അതു ഇന്ത്യയിൽനിന്നു ലഭിച്ച ഒരു അറിവാണെ*ന്നു പറഞ്ഞിട്ടില്ല. എങ്കിലും അവർക്കിടയിൽ പ്രചാരമുള്ള ഒരു ഐതിഹ്യത്തിൽനിന്ന് ഇത് സഞ്ചാരികളിൽനിന്നു ലഭിച്ചതാണെന്ന സൂചനയുണ്ട്. ബി. സി. മൂവ്വായിരത്താമാണ്ടിൽ ചൈനയിലെ യൂ ചക്രവർത്തിക്ക്, ഹ്വ യാങ്ഹോ നദിയിൽക്കൂടി വന്ന ഒരു അശ്വനാഗം (Dragon Horse) സമ്മാനിച്ച ഹോതു (River chart അഥവാ ജലസഞ്ചാരികൾ ഉപയോഗിക്കുന്ന പ്രപഞ്ചത്തിൻെറ ചിത്രം— map) ആണ് തങ്ങൾക്കു ലഭിച്ച ആദ്യത്തെ മാന്ത്രികചതുരമെന്നു ചൈനക്കാർ കരുതുന്നു. രണ്ടാമത്തേത് ലോഷുവാണ്. അതും ഒരുതരം ജലസഞ്ചാരികളുടെ ലിപി (River writing) ആണെന്നും ഹ്വ യാങ്ഹോയുടെ പോഷകനദിയിൽ വന്ന ഒരു ആമയുടെ പുറത്തുനിന്നു വരച്ചതാണെന്നും ചൈനക്കാർ വിശ്വസിക്കുന്നു. 'അശ്വനാഗ'ങ്ങളായ ഫണീശന്മാർ തെക്കേ ഇന്ത്യക്കാരാണ് [എന്നു കരുതാൻ മതിയായ തെളിവുകളുണ്ട്. ബോധി (പോതി) എന്ന തമിഴ്‌വാക്കിന് കണ്ണഡകധ്വനി ഹോതി എന്നാണ്.] ഹോതു മാധവൻ (ബോധിമാധവൻ) എന്നറിയപ്പെടുന്ന മുനിമാരും ബുദ്ധന്മാരുമായ സഞ്ചാരികളെ ഈസ്റ്റർ ദ്വീപിലെ ഐതിഹ്യങ്ങളിൽ പരാമർശിച്ചിട്ടുണ്ട്.

---

* പേജ് 155ൽ മറിച്ചുപറഞ്ഞിരിക്കുന്നു.

(Ref. പ്രഗതി ഡിസംബർ 1988. Vol.40. Page 113.) ആമ അഥവാ കൂർമ്മത്തിൻെറ പുറത്ത് പ്രപഞ്ചം വെക്കപ്പെട്ടിരിക്കുന്നതായ ഭാരതീയപുരാണത്തിൻെറ ഒരനുരണനംമാത്രമാണ് ആമയുടെ പുറത്തുനിന്നു വരച്ചെടുത്ത പ്രപഞ്ചചിത്രം. ശ്രീകണ്ഠവും ശിവയുവതികളുംകൂടി 9 (ഒമ്പത്) അറകളുള്ള മൂലപ്രകൃതിയും 3 ഏല്ലേഖകളും ചേർന്നതാണ് പഞ്ചദശീയന്ത്രം. (ഹോത്തുവിൽ ഒമ്പതറകാം മറെറാരു ആകൃതിയിലാണ്. അത് ഇവിടെ പ്രസക്തമല്ലായ്കയാൽ വിവരിക്കുന്നില്ല. അങ്ങോട്ടും ഇങ്ങോട്ടും 3 വരികളുള്ള (ആകെ 9 കള്ളി) ഒരു ചതുരത്തിൽ മധ്യത്തിലുള്ള സംഖ്യ 5 ആണെങ്കിൽ ചതുരത്തിൽ ആകെ സംഖ്യയെത്ര? (S=Sum) ഒരു വരിയിലെ സംഖ്യയെത്ര? (n വരികളെങ്കിൽ ഒരു വരിയിലെ സംഖ്യ=$\frac{S}{n}$) മധ്യസംഖ്യ=5

$n=3. \quad \therefore$

$S= \quad 9x5=45$

$\frac{S}{n}= \quad \frac{45}{5}=15$ ഇതാണ് പഞ്ചദശീയന്ത്രത്തിൻെറ formula (സമവാക്യം)




| | | |
|---|---|---|
| 4 | 9 | 2 |
| 3 | 5 | 7 |
| 8 | 1 | 6 |

| | | |
|---|---|---|
| ശിവം | പൂർവം | ആഗ്നേയം |
| സൌമ്യം | മധ്യം | യാമ്യം |
| വായവ്യം | വരുണം | നൈരൃതി |

കേരളത്തിൽ നടപ്പുള്ള പഞ്ചദശീയന്ത്രങ്ങളിൽ (4) എന്ന നമ്പറിട്ട് ഞാൻ വരച്ച യന്ത്രമാണ് ചൈനക്കാരൻെറ ലോഷു. ഇതിനെ ഇങ്ങനെ കാണിക്കാം.

(130–ാംപേജിലെ ചിത്രങ്ങൾ കാണുക)

ആഗ്നേയം, ശിവം, വായവ്യം, നൈരൃതി എന്നീ കോണുകളെ അതേപടി നിർത്തി (ഉഭയം) പൂർവ്വം, വരുണം (Esst, West), യാമ്യം, സൗമ്യം (North, South) എന്നിവയെ ഈരണ്ടായി ഭാഗിച്ചാൽ കേരളത്തിൽ കാണുന്ന രാശിചക്രമായി.







നക്ഷത്രങ്ങളെ നോക്കിയും, ജലമാർഗ്ഗങ്ങളെ അധികരിച്ചും തയ്യാറാക്കപ്പെട്ട ഒരു മാപ്പിൻെറ (map) ആദിമരൂപം കൂടിയാണത്.

ലോഷുവിൻെറ നിർമ്മാണം:

ഭാരതത്തിൽ കാലപുരുഷൻ (വാസ്തുപുരുഷനും) ചെരിഞ്ഞു ശയിക്കുന്ന ഒരാളാണ്. 1 ശിരസ്സും, 9 പാദവും (ഇത് അശ്വിന്യാദികളായ ഒമ്പതു നക്ഷത്രപാദങ്ങളേയും, നവഗ്രഹങ്ങളേയും, 9 മൂലപ്രകൃതികളേയും കുറിക്കുന്നു) ആണ്. അതിനാലാണ് ദേവിയുടെ പാദത്തേയും പാദരേണുവിൽനിന്നുണ്ടാവുന്ന പ്രപഞ്ചങ്ങളേയും കുറിച്ച് ശങ്കരൻ പറയുന്നത്. കിഴക്ക് ശിരസ്സും പടിഞ്ഞാറ് പാദവുമായി ശയിക്കുന്ന കാലപുരുഷനെ വരയ്ക്കുമ്പോൾ, 123, 456, 789 എന്നീ മുമ്മൂന്നക്ഷരങ്ങൾ താഴെ പറയുംപ്രകാരം ക്രമത്തിൽ എഴുതണം.

| പാർശ്വം. | | ശിരസ്സ്. |
|---|---|---|
| 7 | 4 | 1 |
| 8 | 5 | 2 |
| 9 | 6 | 3 |
| പാദം. | | പാർശ്വം. |

ശിരസ്സും പാദവും പാർശ്വങ്ങളും (ചരങ്ങൾ) ആണ്. അവയെ പരസ്പരം സ്ഥലം മാററി എഴുതുക. പിന്നീട് രേഖ വരയ്ക്കുക.

×

9
4 2
3 5 7
8 6
1

√

| | | |
|---|---|---|
| 4 | 9 | 2 |
| 3 | 5 | 7 |
| 8 | 1 | 6 |

ഇപ്പോൾ ഏതു വരി കൂട്ടിയാലും 15 വരും.

| | | |
|---|---|---|
| 4 | 9 | 2 |
| 3 | 5 | 7 |
| 8 | 1 | 6 |

45, 15 എന്നിവയുടെ ജ്യോതിശ്ശാസ്ത്രപരമായ പ്രാധാന്യം പഞ്ചസിദ്ധാന്തികയുടെ വ്യാഖ്യാനത്തിൽ ഏറെ വിസ്തരിക്കയാൽ ഇവിടെ പരാമർശിക്കുന്നില്ല.

1–16 വരെ എഴുതിയാൽ അഷ്ടദളപത്മം, ഷോഡശദള പത്മം എന്നിവ വരയ്ക്കാം. ശ്രീനിവാസരാമാനുജൻ ഈ ഗണിത ക്കളിയിൽ അസാമാന്യചാതുര്യം നേടിയ ആധുനികഗണിത ശാസ്ത്രജ്ഞനായിരുന്നു. അദ്ദേഹമാണ് ഇതിന്റെ ശാസ്ത്രീയത യെക്കുറിച്ച് ആധുനികലോകത്തെ ബോധവാന്മാരാക്കിയത്. ശ്രീചക്രം നിഗൂഢവും സങ്കീർണ്ണവുമായ ഗണിതശാസ്ത്രതത്ത്വമാ ണെന്ന് അലെക്സി കുലൈച്ചേവ് തന്റെ കമ്പ്യൂട്ടറിലൂടെ സാധി ച്ചെടുത്തതും ഈ ഗവേഷണത്തിന്റെ പിൻതുടർച്ചയായിട്ടാണ്. ഇതു മുഴുവൻ ശങ്കരൻ തന്റെ കമ്പ്യൂട്ടർ തലച്ചോറിൽ ജ്ഞാനാമൃത മായി ഊററിയെടുത്തു. കമ്പ്യൂട്ടറുകളും പഞ്ചഭൂതാത്മകമായ ഈ പ്രപഞ്ചവസ്തുക്കളും മുഴുവൻ നശിച്ചാലും ചിന്താവിളക്കിന്റെ അക്ഷയപാത്രമായ ഈ ഓട്ടിലെ മധു വററിപ്പോകയില്ല.

'ഞാൻതന്നെ ശിവനെ'ന്ന ഭാവേന ചിന്തകളെ ആത്മാഹു തിയായി ചെയ്യുന്ന സമയാചാരം പറയുന്നത് അതാണ്.

33. സ്മരം യോനിം ലക്ഷ്മീം ത്രിതയമിദമാദൗ തവ മനോ—
ന്നിധായൈകേ നിത്യേ നിരവധി മഹാഭോഗരസികാഃ
ഭജന്തി ത്വാം ചിന്താമണിഗുണനിബദ്ധാക്ഷവലയാഃ
ശിവാഗ്നൗ ജുഹ്വന്തഃ സുരഭിഘൃതധാരാഹുതിശതൈഃ

ഇത് സമയാചാരികളുടെ ആത്മീയസാധനയാണ്.

മഹാഭോഗം ഇവിടെ ആത്മഭോഗമാണ്. മഹാഭോഗരസി കരായ ചിലർ നിന്റെ മുന്നിൽ കാമരാജബീജാക്ഷരം ചേർക്കാ റുണ്ട്—(ക്ലീം) ഭുവനേശ്വരിയും (ഹ്രീം) ശ്രീയും (ശ്രീം) ചേർക്കാ റുണ്ട്—ചിന്താമണികളാൽ കോർത്ത അക്ഷമാലകൊണ്ട് നിന്നെ അവർ അലങ്കരിക്കുന്നു. 'കാമധേനു'വായ അമൃത സുരഭീഘൃതം ജുഹുവിൽ എടുത്ത് ശിവാഗ്നിയിൽ അവർ നിരന്തരം ആഹുതി ചെയ്യുന്നു. (മണിമേഖലയിലെ കഥ ഈ ആചാരത്തിന്റെ സിംബൽ ആണ്) ലക്ഷ്മീധരമതത്തിൽ 16 അക്ഷരമുള്ള മന്ത്ര ത്തിൽ ഓരോ കൂടത്തിനും മുന്നിൽ സ്മര, യോനി, ലക്ഷ്മി എന്ന ബീജാക്ഷരം ചേർത്ത് അഷ്ടദശാക്ഷരമന്ത്രമാക്കണം. ലക്ഷ്മീധ രന് ഇത് ഹാദിവിദ്യയല്ല. ചിന്താമണിഹാരം (ജപമാല) സംന്യാസിമാരും യോഗികളും സ്വന്തം മനസ്സിൽ സൃഷ്ടിച്ച് ദേവിയെ അതുകൊണ്ടലങ്കരിക്കയാണ്.

ക=സ്മര.

ഇ=യോനി.

ഐ=ലക്ഷ്മി.

കള ഐല ഹ്രീം എന്ന് മന്ത്രം ആരംഭിക്കണമെന്നാണ് കൈവല്യാശ്രമമതം. എന്നാൽ അദ്ദേഹത്തിന്ന് മഹാഭോഗം ആത്മീയമല്ല, ലൗകികഭോഗങ്ങളാണെന്നാണ് അഭിപ്രായം. ഇത് ശരിയാവാൻ വഴിയില്ല. (കൈവല്യാശ്രമൻ വാമാചാരത്തെയും അതിൻെറ ഫലങ്ങളെയുമാണ് ഉദ്ധരിച്ചിട്ടുള്ളത്. കർമ്മഫലത്തെ തിരസ്കരിക്കുന്ന സംന്യാസിയായ ശങ്കരൻ അങ്ങനെ കരുതാൻ ന്യായമില്ല)

1–16 വരെയുള്ള നാലുവരി എഴുതുക.

| | | | |
|---|---|---|---|
| 1 | 2 | 3 | 4 |
| 5 | 6 | 7 | 8 |
| 9 | 10 | 11 | 12 |
| 13 | 14 | 15 | 16 |

നാലുമൂലയിലുമുള്ള 16, 1, 4, 13 എന്നിവ സ്ഥലംമാററി തിരിച്ചിടുക.

| | | | |
|---|---|---|---|
| 16 | 2 | 3 | 13 |
| 5 | 6 | 7 | 8 |
| 9 | 10 | 11 | 12 |
| 4 | 14 | 15 | 1 |

അകത്തെ ചതുരത്തിൻെറ മൂലയിലെ 6, 7, 10, 11 എന്നിവ തിരിച്ചിടുക.

| | | | |
|---|---|---|---|
| 16 | 2 | 3 | 13 |
| 5 | 11 | 10 | 8 |
| 9 | 7 | 6 | 12 |
| 4 | 14 | 15 | 1 |

(1)
മഹഃ

എങ്ങനെ കൂട്ടിയാലും 34 കിട്ടും.

| | | | |
|---|---|---|---|
| 16 | 5 | 9 | 4 |
| 2 | 11 | 7 | 14 |
| 3 | 10 | 6 | 15 |
| 13 | 8 | 12 | 1 |

(2)
യാങ്ങ്

ഇങ്ങനെ എഴുതിയാൽ പുരുഷചിത്രം.

| | | | |
|---|---|---|---|
| 4 | 9 | 5 | 16 |
| 14 | 7 | 11 | 2 |
| 15 | 6 | 10 | 3 |
| 1 | 12 | 8 | 13 |

(3)
ഇത് സ്ത്രീചിത്രം (യിൻ)

യാങ്ങും യിന്നും balance ചെയ്ത ചിത്രം ആദ്യത്തേത്.

ഇനി പൂർവ്വകൗലന്മാർ സമയാചാരവിധിയെ എപ്രകാരം കൌലാചാരത്തിൽനിന്നു പരിഷ്കരിച്ചെടുക്കുന്നു എന്നു കാണാം.

34. ശരീരം ത്വം ശംഭോഃ ശശിമിഹിരവക്ഷോരുഹയുഗം
തവാത്മാനം മന്യേ ഭഗവതി, നവാത്മാനമനഘം
അതഃ ശേഷഃ ശേഷീത്യയമുഭയസാധാരണതയാ
സ്ഥിതഃ സംബന്ധോ വാം സമരസപരാനന്ദപരയോഃ

ഹേ, ഭഗവതി! നീ ശംഭുവിൻെറ (ആത്മാവിൻെറ) ശരീരമത്രേ. സൂര്യചന്ദ്രന്മാർ നിൻെറ വക്ഷോജങ്ങളാണ്. നിനക്ക് ഒമ്പത് ആത്മാക്കൾ (പ്രാണങ്ങൾ) ഉണ്ട്. ദേവിയുടെ ശരീരത്തിന് ഒമ്പത് അറകളിലായി ഒമ്പത് ഇന്ദ്രിയങ്ങളും അവസ്ഥ് ഓരോന്നിനും ചൈതന്യമായി ഓരോ ഇന്ദ്രനും ഉണ്ട്.) ശേഷൻേറയും ശേഷിയുടേയും സംബന്ധംകൊണ്ട് പരനന്ദനും (ആനന്ദഭൈരവൻ) പരയും (ആനന്ദഭൈരവി) സമരസപ്പെട്ട് ഒന്നാകുന്നു.

ശംഭുവിന് നവവ്യൂഹങ്ങളിലായി 9 ആത്മാക്കൾ ഉണ്ട്. കാല, കുല, നാമ, ജ്ഞാന, ചിത്ത, നാദ, ബിന്ദു, കല എന്ന 9 ജീവന്മാർ.

| | | | |
|---|---|---|---|
| 1. | കാലം— | Time. | Space. |
| 2. | കുലം— | Ethnic Race & വർണ്ണം. | |
| 3. | നാമം— | Name. | |
| 5. | ജ്ഞാനം— | Wisdom— Knowledge, | |
| 6. | ചിത്തം— | Mind with Intellect. | |
| 7. | നാദം | Voice of Silence to Spoken Word. | |
| 8. | ബിന്ദു BINDU— | Centre of Srichakra (Atman). | |
| 4. | ജീവൻ— | Principle Which Enjoys the Fruits of Karma & Senses. | |
| 9. | കല— | 51 letters of alphabet. | |

ആദ്യത്തെ മൂന്നെണ്ണം കാലദേശസീമിതമാണ്. അതിനെ ജീവൻമാത്രം ഭുജിക്കുന്നു. ജ്ഞാനത്തിൻെറയും ചിത്തത്തിൻെറയും നാദത്തിൻെറയും ഒരംശം മാത്രമേ ജീവൻ ഭുജിക്കുന്നുള്ളു (ഇന്ദ്രിയഗ്രാഹ്യമായ അറിവ്, മനസ്സ്, വൈഖരി എന്നിവ) യഥാർത്ഥമായ ജ്ഞാനവും ബുദ്ധിപ്രകാശവും പര, പശ്യന്തി എന്നിവയും ബിന്ദുവിലാണ് ലയിക്കുന്നത്. അവമാത്രമേ നിത്യവാസനകളായി നമ്മെ മരണത്തിലും പിൻതുടരുകയുള്ളു.

നവാത്മകത്വം ശംഭുവിനും പ്രപഞ്ചരൂപമായ ദേവിക്കും ഓരോ വ്യക്തിശരീരത്തിനും ഉണ്ട്. ഇതിനെ 'ഉഭയസാധാരണത' എന്നു വിളിച്ചിരിക്കുന്നു.

കാലത്തിൻെറ കണ്ണായ സൂര്യനെ ദേവിയുടെ വക്ഷോജമായി കരുതുന്നു. ശിവൻേറയും ശിവയുടേയും അവയവങ്ങളെ balance ചെയ്തുകൊണ്ടാണ് ഇപ്രകാരം പറയുന്നത്. ശിവൻെറ

രൂപത്തിലുള്ള ആനന്ദഭൈരവനും ദേവീരൂപത്തിലുള്ള മഹാഭൈരവിയും ഒന്നാണ്. അത് അതീന്ദ്രിയബോധത്തെ കുറിക്കുന്ന നാമമാണ്. (Transcendental Consciousness) അവയിന്നും യാന്നുംപോലെ പരസ്പരപൂരകങ്ങളായ അർദ്ധനാരീശ്വരന്മാരാണ്. ശിവശക്തികളുടെ ആധാര, ആധേയഭാവത്തെ ചൂണ്ടിക്കാട്ടുന്ന ശ്ലോകമാണിത്.

ഉത്തരകൗലന്മാരുടെ സമയാചാരം അടുത്ത ശ്ലോകത്തിൽ കാണാം.

35. മനസ്ത്വം വ്യോമ ത്വം മരുദസി മരുത്സാരഥിരസി
ത്വമാപസ്ത്വം ഭൂമിസ്ത്വയിപരിണതായാം നഹി പരം
ത്വമേവ സ്വാത്മാനം പരിണമയിതും വിശ്വവപുഷാ
ചിദാനന്ദാകാരം ശിവയുവതിഭാവേന ബിഭൃഷേ.

മനസ്സ് നീയാണ്. ആകാശവും നീയാണ്. മരുത്തും നീ. മരുത്തിനെ ചലിപ്പിക്കുന്ന സാരഥിയും നീ. നീ ജലമാണ്. ഭൂമിയാണ്. നീ ഓരോന്നുമായി പരിണമിക്കുമ്പോഴും അതിൽ പരമായി ഒന്നില്ലാത്ത 'പരാശക്തി'യാണ്. പ്രപഞ്ചശരീരമായി മാറാൻ സ്വാത്മാവിൽ ഇച്ഛ ജനിക്കയാൽ, ചിദാനന്ദാകാരമായ നീ (ആത്മാവ്) ശിവയുവതീരൂപമെടുത്തു.

പരാശക്തിയാണ് സൃഷ്ടിക്കു കാരണം. സഹസ്രാരചക്രത്തിൽ സത്യലോകത്തിലിരിക്കുന്ന ചിദാനന്ദലഹരിയായ ദേവിയിൽ ഇച്ഛാശക്തിയുടെ ചലനത്താൽ പ്രപഞ്ചസൃഷ്ടി നടന്നു. പ്രകാശവിമർശരൂപിയായ ശക്തിയുടെ പ്രവർത്തനത്തെ കാണിക്കുന്നു.

36. തവാജ്ഞാചക്രസ്ഥം തപനശശികോടിദ്യുതിധരം
പരം ശംഭും വന്ദേ പരിമിലിതപാർശ്വം പരചിതാ
യമാരാധ്യൻ ഭക്ത്യാ രവിശശിശുചീനാമവിഷയേ
നിരാതങ്കേ ലോകോ നിവസതി ഹി ഭാലോകഭവനേ.

സഹസ്രാരത്തിൽനിന്ന് ആജ്ഞാചക്രത്തിലേക്കു മടക്കം. കോടി സൂര്യചന്ദ്രന്മാരുടെ പ്രഭയോടുകൂടി, വാമപാർശ്വത്തിലിരിക്കുന്ന പരചേതസ്സിനെ ആലിംഗനം ചെയ്തുകൊണ്ടു നിന്റെ ആജ്ഞാചക്രത്തിലിരിക്കുന്ന ശംഭുവിനെ ഞാൻ വന്ദിക്കുന്നു. ഏതൊരു പരാശക്തിയെയാണോ യമൻ ആരാധിക്കുന്നത്, ഏതൊന്നാണോ രവി, ശശി, അഗ്നി മുതലായവർക്കും അപ്രാപ്യമായിരിക്കുന്നത്, ഏതൊരു ജ്യോതിർമ്മണ്ഡലഭുവനത്തിലേക്കാണോ ദൃഷ്ടി പതിപ്പിക്കാൻ കഴിയാതെ അവരെല്ലാം (താഴെ) വസിക്കുന്നത്, അതിനെ ആശ്ലേഷിച്ചാണല്ലൊ ശംഭുവിന്റെ നില്പ്.

ഭം=നക്ഷത്രത്തിൻെറ ക്ഷേത്രം.

ഭാലോകം = നക്ഷത്രമണ്ഡലലോകം. സൂര്യചന്ദ്രന്മാക്കും അനേകകോടി കാതമകലെയുള്ള പ്രകാശമണ്ഡലങ്ങാംക്കും 'പര'മാണ് ദേവിയുടെ ശക്തിദൃഗ്ഗത്തിൻെറ വ്യാപ്തി. ആ പ്രകാശലോകങ്ങളും ദേവിയുടെ ശരീരത്തിൽ അടങ്ങിയിരിക്കുന്നു. പരശംഭുനാഥനും ചിത്പരാംബയും ശിവശക്തിമാരായി ആജ്ഞാചക്രത്തിലിരിക്കുന്നു.

37. വിശുദ്ധൌ തേ ശുദ്ധസ്ഫടികവിശദം വ്യോമജനകം
ശിവം സേവേ ദേവീമപി ശിവസമാനവ്യവസിതാം
യയോഃ കാന്ത്യാ യാന്ത്യാ ശശികിരണസാരൂപ്യസരണിം
വിധൂതാന്തർധ്വാന്താ വിലസതി ചകോരീവ ജഗതീ.

നിൻെറ വിശുദ്ധിചക്രത്തിൽ ശുദ്ധസ്ഫടികശരീരനും വ്യോമജനകനും, ശിവസമാനവ്യവസിതയായ ദേവിയെ സേവിച്ചുകൊണ്ടിരിക്കുന്നവനുമായ ശിവനെ ഞാൻ സ്തുതിക്കുന്നു. അവരുടെ കാന്തിയാലും ചന്ദ്രകിരണതുല്യമായ സമാനമായ ചൈതന്യത്താലും ഈ ജഗത്തുമുഴുവൻ അതിൻെറ അന്തരംഗത്തിലെ കളങ്കം അകന്ന്, ചകോരത്തെപ്പോലെ വിലസുന്നുവല്ലോ, വിശുദ്ധിചക്രം തൊണ്ടയിലാകയാൽ ചകോരപ്പക്ഷികളുടെ ഉപമ പറഞ്ഞു. ആനന്ദതുന്ദിലമായി പാടുന്ന ചക്രവാകം, ശിവശക്തിസംയോഗത്താൽ വിരഹം മറന്ന് നാദധാര ഒഴുക്കുകയാണ്. ചകോരം ഒരു മാന്ത്രികപ്പക്ഷിയാണ്. അത് ചന്ദ്രകിരണങ്ങാം കുടിച്ച് മത്തുപിടിച്ച് പാടുമെന്നു കവിസങ്കല്പം. ആകാശത്തിലൂടെ നാദതരംഗങ്ങാം സഞ്ചരിക്കുന്നു. സംഗീതശാസ്ത്രസംബന്ധമായ ഈ ശ്ലോകത്തിൽ ശിവശക്തിമാർ ആകാശത്തെ ജനിപ്പിക്കുന്നവരായി പറയുന്നു. വിശുദ്ധിചക്രത്തിലെ ശിവൻ വ്യോമേശ്വരനും ശക്തി വ്യോമേശ്വരിയുമാണ്.

38. സമുന്മീലത്സംവിത് കമലമകരന്ദൈകരസികം
ഭജേ ഹംസദ്വന്ദ്വം കിമപി മഹതാം മാനസചരം
യദാലാപാദഷ്ടാദശഗുണിതവിദ്യാപരിണതി–
ര്യദാദത്തേ ദോഷാദ് ഗുണമഖിലമദ്ഭ്യഃ പയ ഇവ.

അനാഹതപത്മത്തിൽ വിടന്നു വരുന്ന സംവിത്കമലത്തിലെ മകരന്ദം നുകന്നുരസിച്ചുകൊണ്ട്, മഹത്തുക്കളുടെ മാനസസരസ്സിൽ സഞ്ചരിക്കുന്ന ഹംസദ്വന്ദ്വങ്ങളെ (ശിവശക്തികളെ) ഞാൻ ഭജിക്കുന്നു. ഏതൊരു ഹംസങ്ങളുടെ ആലാപനത്തിൽനിന്നാണോ 18 കൊണ്ട് ഗുണിക്കാവുന്ന സർവ്വവിദ്യ

കളും പരിണമിച്ചത് (ഉണ്ടായത്), ആക്ക്ാണോ പാലിൽ നിന്നു ജലം വേർതിരിക്കാനാവുന്നത്, ആ ഹംസമിഥുനത്തെ ഭജിക്കുന്നു.

| | |
|---|---|
| ഹം— | ശിവൻ |
| സ— | ശക്തി |
| ഹംസ— | ശിവശക്തി |

സംവിത്താകുന്ന കമലത്തിലെ മകരന്ദമാണ് നുകരുന്നതെന്ന തിനാൽ വിവേകവും വിവേചനശക്തിയും ഉണ്ട്. മഹത്തു ക്കളുടെ മനസ്സാണ് അവയുടെ വിഹാരരംഗം. ക്ഷീരനീര ങ്ങളെയെന്നപോലെ നന്മതിന്മകളെ വേറിട്ടറിയുന്ന മിസ്റ്റിക്കു കളാണ് ഹംസങ്ങൾ. യോഗവിദ്യയെ സംബന്ധിച്ച ശ്ലോക മാണിത്. 'മാനസ' നാഗമാതാവാണെന്ന് ഒരു അഭിപ്രായ മുണ്ട്. നാഗങ്ങൾ യോഗേശ്വരന്മാരാണ്. ശിക്ഷ, കല്പം, വ്യാകരണം, നിരുക്തം, ജ്യോതിഷം, ഛന്ദസ്സ്, ഋക്ക്, യജ്ജുസ്സ്, സാമം, അഥവ്വം, മീമാംസ, ന്യായം, പുരാണം, ധമ്മശാസ്ത്രം, ആയുവ്വേദം, ധനുവ്വേദം, ഗാന്ധവ്വവേദം, നീതിശാസ്ത്രം, എന്നിങ്ങനെ 18 വിദ്യകൾ നാഗങ്ങളുടേതാണ്.

'പരിണതിം സമാദത്തേ' എന്നൊരു പാഠഭേദമുണ്ട്. ഇതിന്നത്ഥം ഉപാസകൻ ഈ വിദ്യകളെ ചിന്തിക്കയും മനനം ചെയ്കയും ചെയ്യവേ, അവനോട് നിരന്തരം മാനസത്തിലി രുന്നു സംവദിക്കുന്നവർ എന്നാണ്. യോഗിയുടെ മാനസ ത്തിലെ പെരുന്താമരപ്പൂവെന്ന സങ്കല്പം ആദ്യവരികളിൽ കാണാം. അതിലെ മധുവാണ് ഹംസേശ്വര, ഹംസേശ്വരി മാർ ഉണ്ണുന്നത്. സുഭഗോദയത്തിൽ ശിഖിയും ശിഖിനിയും ആയി, (തീജ്വാലയുടെ രൂപത്തിലുള്ള നാഗം. 'ശിഖി' കേതു വാണ്) 54 വായവീയ മയൂഖങ്ങളാൽ ചുററപ്പെട്ടരീതിയി ലാണ് അനാഹതത്തിൽ ശിവശക്തികളെ ശങ്കരാചാര്യർ പറഞ്ഞിട്ടുള്ളത്. അമ്പത്തിനാലു വായവീയമയൂഖങ്ങളിൽ ആദ്യത്തേത് പക്ഷിരൂപത്തിലാണ് (ഖഗേശ്വരം.)

മകരം കുംഭം രാശികളിൽ കാണുന്ന അവിട്ടം (ധനിഷ്ഠം) അഥവാ Cygnus എന്ന നക്ഷത്രസമൂഹങ്ങൾക്ക് പറക്കുന്ന ഹംസ ത്തിൻെറ രൂപവും ഉടുക്കിൻെറ രൂപവും പറഞ്ഞു കാണുന്നു. അതിന്നടുത്തായി സപ്പത്തിൻെറ വാലുണ്ട്. പുഷ്പവൃഷ്ടി പോലെ അനേകം നക്ഷത്രങ്ങൾ കൊഴിയുന്ന ശതാഭിഷം (ചതയം) നക്ഷത്രമുണ്ട്. അടുത്തുള്ള ശ്രാവണപ്പൊയ്കയിൽ നിന്നു ജലം മോന്തിവരുന്ന അന്നത്തിൻെറ തുവലിൽനിന്നു പൊഴിയുന്ന വെള്ളത്തുള്ളികളായി ചതയത്തെ പറയാറുണ്ട്.

സപ്തർഷികളെ മാനസസരസ്സിലേക്കു പോകുന്ന അരയന്നങ്ങളെന്നു പറഞ്ഞുകാണുന്നുണ്ട് (ജ്യോതിഷതത്ത്വങ്ങൾ ഹൃദിസ്ഥമായിത്തുടങ്ങിയ കാലത്ത് ഒരിക്കൽ ഏഴു ചെറിയ അരയന്നങ്ങളെ സ്വപ്നം കണ്ടതായോർക്കുന്നു.) യോഗികളുടെ മനസ്സിലെ പെരുന്താമരപ്പൂവ് സാധാരണ താമരപ്പൂവല്ല, ബ്രഹ്മാണ്ഡങ്ങളാണ്. അതിനാൽ ഹംസങ്ങൾ ഉണ്ണുന്ന മകരന്ദം ചൈതന്യരൂപമായ അഗ്നിയാവണം. ആ അഗ്നിയാവട്ടെ 'ശിഖി' (നാഗം) രൂപമാണ്. പ്രപഞ്ചം സസർപ്പിണിയായ ഒരു സർപ്പരാജ്ഞിയാണെന്നാണ് തൈത്തരീയം പറയുന്നത്.

39. തവ സ്വാധിഷ്ഠാനേ ഹുതവഹമധിഷ്ഠായ നിരതം
തമീഡേ സംവർത്തം ജനനി! മഹതീം താം ച സമയാം
യദാലോകേ ലോകാൻ ദഹതി മഹതി ക്രോധകലിതേ
ദയാർദ്രാ യദ്ദൃഷ്ടിഃ ശിശിരമുപചാരം രചയതി.

ഹേ ജനനീ....നിന്റെ സ്വാധിഷ്ഠാനത്തിൽ അഗ്നിയായി നിന്ന് എപ്പോഴും പ്രളയാഗ്നിയായ സംവർത്തന്റെ(കാലാഗ്നിരുദ്രൻ) താണ്ഡവമാടുന്ന ശിവനെ നീയാകുന്ന 'സമയ'യോടൊപ്പം ഞാൻ വന്ദിക്കുന്നു. അവന്റെ ക്രോധാഗ്നിയിൽ ലോകം ദഹിക്കുന്നതു കണ്ട്, നിന്റെ ദയാർദ്രമായ ദൃഷ്ടി ഞങ്ങളെ ശിശിരോപചാരത്തിൽ തണുപ്പിക്കുന്നുവല്ലോ. 62 തൈജസമയൂഖങ്ങളാൽ ചുററപ്പെട്ട സംവർത്തേശ്വരനും സമയാംബയും സ്വാധിഷ്ഠാനത്തിൽ ആരാധിക്കപ്പെടുന്നു.

40. തടിത്വന്തം ശക്ത്യാ തിമിരപരിപന്ഥിസ്ഫുരണയാ
സ്ഫുരന്നാനാരത്നാഭരണപരിണദ്ധേന്ദ്രധനുഷം
തവ ശ്യാമം മേഘം കമപി മണിപൂരൈകശരണം
നിഷേവേ വർഷന്തം ഹരമിഹിരതപ്തം ത്രിഭുവനം.

ഹരനാകുന്ന മിഹിരനാൽ (സൂര്യൻ—ജ്ഞാനത്തെ സൂചിപ്പിക്കുന്നു) തപ്തമായ ത്രിഭുവനത്തെ വർഷംകൊണ്ടു തണുപ്പിക്കാനായി മണിപൂരത്തിൽ ശരണംപ്രാപിച്ചിരിക്കുന്ന നിന്റെ ശ്യാമമേഘത്തെ ഞാൻ വന്ദിക്കുന്നു. ശക്തിയാകുന്ന തടില്ലതകളാൽ അന്ധകാരത്തെ ഭേദിച്ച് സ്ഫുരിക്കുകയും, തിളങ്ങുന്ന അനേകം രത്നാഭരണകിരണങ്ങളാൽ ഇന്ദ്രധനുസ്സ് വഹിക്കുകയും ചെയ്യു ആ നീലമേഘത്തെ ഭജിക്കുന്നു.

വർഷകനായ (ഋഷഭൻ) മേഘേശ്വരനും സൗദാമിനിയും ശിവശക്തിമാർ. ഈ ശ്ലോകം വൈഷ്ണവമാണ്. അമൃതേശ്വര, അമൃതേശ്വരിമാരാണ് ശിവശക്തിമാരെന്നും ഭേദം പറയുന്നുണ്ട്. നീലമേഘശ്യാമളവർണ്ണം, ഋഷഭൻ, കോദണ്ഡം എന്നിവ വൈഷ്ണവ (ജൈന) പരങ്ങളാണ്.

തൈത്തിരീയാരണ്യകത്തിൽ സൂര്യൻ, ചന്ദ്രൻ, അഗ്നി, നക്ഷത്രങ്ങരം എന്നിവയെല്ലാം ജലത്തിൽനിന്നുണ്ടായി എന്നു പറയുന്നു. മണിപൂരത്തിലെ അമൃതജലം സൂര്യബിംബത്തിൽ നിന്നാണെന്നു പറയപ്പെടുന്നു. ചന്ദ്രനിലെ അമൃതം സൂര്യനിലേക്കൊഴുകി ജീവജാലങ്ങളെ പോഷിപ്പിക്കുന്നു എന്ന് യോഗികരം പറയുന്നു. ഈ അമൃതജലം ജലത്തിൻെറ രൂപത്തിലല്ല, ജലതത്ത്വമായ ചൈതന്യരൂപത്തിലാണ് കിരണങ്ങളിലൂടെ ഒഴുകിയെത്തുന്നത്. യജുർവ്വേദത്തിൽ (1–5–11) നൗകകളിൽ സംസാരജലം തുഴഞ്ഞ് യോഗികരം മറുകരയിലെത്തുന്നതായി പറയുന്നു. സ്വാധിഷ്ഠാനത്തിലെ അഗ്നിമയമായ നൗകയും മൂലാധാരത്തിലെ പാർത്ഥിവമായ നൗകയും വിശുദ്ധിയിലെ വ്യോമമയ നൗകയും, മണിപൂരത്തിലെ ജലനൗകയും ആജ്ഞയിലെ മാനസനൗകയും ഇതിനു സഹായിക്കുമെന്ന് ശ്രീവിദ്യാതന്ത്രം പറയുന്നു.

38–ാംശ്ലോകത്തിൽ പറഞ്ഞ ശിഖിപരമായ ജ്ഞാനയോഗത്തിൻെറ ചൂടിൽനിന്നും 39–ാംശ്ലോകത്തിൽ പറഞ്ഞ സംവർത്താഗ്നിയാകുന്ന മൃത്യുഭയത്തിൻെറ ചൂടിൽനിന്നും കരുണാവർഷം പെയ്ത് മാനവഹൃത്തിനെ തണുപ്പിക്കുന്ന വർഷകനായ ശ്യാമമേഘവർണ്ണത്തിൻെറ ഭക്തിഭാവത്തെക്കുറിച്ച് ഈ ശ്ലോകം പറഞ്ഞിരിക്കുന്നു.

മണിപൂരത്തിന് താഴെയുള്ള ചക്രം പ്രകാശരഹിതമാണ്. അതിനാൽ പടികയറുമ്പോരം ആദ്യത്തെ പ്രകാശമണ്ഡലമാണ് ഭക്തിഭാവം. പടിയിറക്കത്തിൽ അവസാനത്തേതും.

41. തവാധാരേ മൂലേ സഹ സമയയാ ലാസ്യപരയാ
നവാത്മാനം മന്യേ നവരസമഹാതാണ്ഡവനടം
ഉഭാഭ്യാമേതാഭ്യാമുദയവിധിമുദ്ദിശ്യ ദയയാ
സനാഥാഭ്യാം ജജ്ഞേ ജനകജനനീമജ്ജഗദിദം.

നവരസങ്ങളെ പ്രകാശിപ്പിക്കുന്ന മഹാഭൈരവനെന്ന പുതിയ ആത്മാവോടൊത്ത് മഹാഭൈരവി (സമയ) ലാസ്യനടനം ചെയ്യുന്ന മൂലാധാരത്തിൽ--പാർത്ഥിവമായ ഈ ചക്രത്തിൽ പ്രകാശമില്ല. സംഹാരശേഷം പുതിയ സൃഷ്ടിക്കുള്ള മാതാപിതാക്കളുടെ കാത്തിരിപ്പാണ് ഇവിടെ. പുതിയ ഒരാത്മാവിൽ കുണ്ഡലിനിയുടെ ഉണർച്ചയ്ക്കുള്ള കാത്തിരിപ്പാകാം. ഉണർന്ന് അടങ്ങിയ കുണ്ഡലിനി രണ്ടാമതൊരുണർച്ചയ്ക്കു മുമ്പെടുക്കുന്ന നിദ്രയുമാകാം. ആദിനാഥനും ലാസ്യേശ്വരിയുമാണിവിടെ. നൃത്തം മുതലായ കൈശികീ, ആരഭടീവൃത്തികരം മൂലാധാരത്തിലാണ്. പുതിയ ഒരു പ്രഭാതത്തിൻെറ ഉദയത്തിനായുള്ള എല്ലാ

കാത്തിരിപ്പും പ്രകാശലോകങ്ങളിലല്ല അന്ധകാരമയങ്ങളായ പാർത്ഥിവലോകങ്ങളിലാണ് നടക്കുന്നത്. 'ഒരു നല്ല നാളെ' —എന്ന് ഏതൊരു വിപ്ലവപ്രസ്ഥാനം സ്ഥിരമായി കാത്തിരിക്കുന്നതു കണ്ടാലും നമുക്കു ഗ്രഹിക്കാം ആ പ്രസ്ഥാനം മൂലാധാരസംസ്ഥിതമാണെന്ന്. അതൊരിക്കലും ഇന്ന് ഇവിടെവെച്ച് സാക്ഷാത്കരിക്കേണ്ടതാണെന്ന ധാരണയോ, സാക്ഷാത്കരിക്കുമെന്ന ഉറപ്പോ അവക്കില്ല. ഇരുട്ടിൽത്തന്നെതപ്പിക്കൊണ്ടിരിക്കുന്നതിനേക്കാറം നല്ലത് ഈ നിമിഷത്തിൽത്തന്നെ ഈ ഇരുട്ടിൻെറ ഭൗതികതയെ ഭേദിച്ച് ജലമയവും വായവ്യവും ആകാശമയവും അഗ്നിമയവുമായ ഉപരിലോകങ്ങളെ കടന്നുപോയി ആത്മാനുഭൂതി നേടുകയാണ്. അതിന് ഒന്നു മാർഗ്ഗമേയുള്ളൂ: 'ആരെയും നോവിക്കാതിരിക്കുക. ഹിംസിക്കാതിരിക്കുക, നോവിക്കും എന്നു വന്നാൽ അതെത്ര വലിയ ക്രിയയായാലും വേദവിധിതന്നെയായാലും തിരസ്കരിക്കുക. സർവ്വവും ആത്മാർപ്പണമായി ചെയ്യുക.'

ഇതിൽ വർണ്ണിച്ച അനുഭൂതികളെല്ലാം സാങ്കല്പികങ്ങളാണെന്നു വാദിക്കുന്നവരുണ്ടാവാം. എനിക്കവരോട് ഒന്നേ ചോദിക്കാനുള്ളൂ. താങ്കറം എപ്പോഴെങ്കിലും ഇതിൽ പറഞ്ഞ സമയാചാരവിധി അനുഷ്ഠിക്കുകയുണ്ടായോ? ഉണ്ടായിട്ടില്ലെങ്കിൽ താങ്കറംക്ക് ഈ അഭിപ്രായം പറയാൻ അധികാരമില്ല. നമ്മറം ജീവിക്കുന്നത് ശാസ്ത്രയുഗത്തിലാണ്. ഒരു ശാസ്ത്രകാരൻെറ നിഗമനം ശരിയോ തെററോ എന്നു നിർണ്ണയിക്കേണ്ടത് അതേ ശാസ്ത്രശാഖയിൽ പ്രവർത്തിക്കുന്ന ശാസ്ത്രകാരൻെറ സദൃശമായ ഗവേഷണനിരീക്ഷണപരീക്ഷണങ്ങളോട് തട്ടിച്ചുനോക്കിയിട്ടുവേണം. അതിനാൽ, ഗ്രന്ഥങ്ങളിൽ വായിച്ചത് ഉരുവിട്ട് തെററും ശരിയും അറിയാതെ ഇരുട്ടിൽ തപ്പുന്നതിനു പകരം ഉന്നതമായ പ്രകാശലോകങ്ങളിലേക്കു സഞ്ചരിക്കാൻ തയ്യാറാവുക. ചിന്തയുടെ വിളക്കിൽ, അമൃതസുരഭിഘൃതമൊഴിച്ച് നാളം തെളിയിക്കുക. ബ്രഹ്മാത്മൈക്യാനുഭൂതിയിലേക്കു സഞ്ചരിക്കുക.

സുധാവിദ്യ (മധുവിദ്യ) എന്നുകൂടി പേരുള്ള ഗുപ്തമായ ഈ ആരാധന, അതീന്ദ്രിയവിദ്യയാണ്. ഇരുപത്താറാമത്തെ അതീന്ദ്രിയവിദ്യ എന്ന് അതിനെ പറഞ്ഞുകാണുന്നു. വിഗ്രഹാരാധനക്കാരായ കൗലന്മാർക്കും, ചക്രത്തിലെ ത്രികോണത്തെ ആരാധിക്കുന്ന പൂർവ്വകൗലന്മാർക്കും, ശരീരത്തെ ആരാധിക്കുന്ന ഉത്തരകൗലന്മാർക്കും, സമയാചാരത്തിലെത്താൻ എളുപ്പമാണ്.

എന്നാൽ ഒരു രൂപത്തിലോ, ഒരു സിംബലിലോ, ഒരു ഗ്രന്ഥത്തിലോ, ഒരു പ്രത്യേക ദിശയിലോ, മാത്രമേ ഈശ്വരചൈതന്യമുള്ളൂ എന്നു വിശ്വസിക്കുന്ന ഒരാൾക്ക് ഒരിക്കലും ഈ അതിമഹത്തായ അനുഭൂതിയിലെത്താൻ സാധ്യമല്ല.

ഇതുവരെയുള്ള 41 ശ്ലോകം കൈലാസപർവ്വതത്തിലെ ഇടതൂർന്ന മഞ്ഞിൽനിന്നുകൊണ്ട് ത്രിപുരസുന്ദരിയെ ദർശിച്ച് ശങ്കരൻ എഴുതിയതാണ്. ഇനിയുള്ള ശ്ലോകങ്ങൾ ആ കാഴ്ചയെ ഓർമ്മിച്ച്, അനുഭൂതിയെ ഓർമ്മിച്ച് പിന്നീട് രചിച്ചവയും. (ഇനി ത്രിപുരസുന്ദരിയുടെ കേശാദിപാദവർണ്ണനയാണ്. ശൈലിയിൽ പ്രകടമായ വ്യത്യാസവും കാണുന്നു.)

100, 103 ശ്ലോകങ്ങൾമാത്രം ഇവിടെ പകർത്തുന്നു.

**100**

പ്രദീപജ്വാലാഭിർദിവസകരനീരാജനവിധിഃ
സുധാസൂതേശ്ചന്ദ്രോപ്പലജലലവൈരർഘ്യരചനാ
സ്വകീയൈരംഭോഭിഃ സലിലനിധിസൗഹിത്യകരണം
ത്വദീയാഭിർവാഗ്ഭിസ്തവ ജനനി! വാചാം സ്തുതിരിയം.

സൂര്യന് ദീപാരാധന ചെയ്യുന്നത് (വിളക്കുകൊളുത്തുന്നത്) സൂര്യപ്രകാശംകൊണ്ട് സൂര്യനെ ആരാധിക്കലാണ്. ചന്ദ്രകാന്തക്കല്ലു പിഴിഞ്ഞ ജലത്താൽ ചന്ദ്രന് അർഘ്യംകൊടുക്കുന്നതും ചന്ദ്രനിലെ ജലം അവനുതന്നെ തിരിച്ചേല്പിക്കലാണ്. സാഗരത്തിലെ ജലമെടുത്ത് സാഗരത്തിൽ തർപ്പണം ചെയ്യുന്നതും അതുപോലെതന്നെ. ഹേ—ദേവീ....ഞാൻ വാക്കുകൾകൊണ്ട് നിന്നെ സ്തുതിച്ചുകൊണ്ട് ചെയ്യുന്ന ഈ 'സാഹിത്യ'വും വാഗധീശ്വരിയായ ദേവിയുടേത് ദേവിയിൽത്തന്നെ അർപ്പിക്കലാണ്.

**103**

നിധേ നിത്യസ്മേരേ നിരവധിഗുണേ നീതിനിപുണേ
നിരാഘാതജ്ഞാനേ നിയമപരചിത്തൈകനിലയേ
നിയത്യാ നിർമുക്തേ നിഖിലനിഗമാന്തസ്തുതപദേ
നിരാതങ്കേ നിത്യേ നിഗമയ മമാപി സ്തുതിമിമാം.

സർവ്വസമ്പത്തുകളുടേയും നിധിയായവളേ....
നിത്യവും മന്ദസ്മിത വദനയായിരിപ്പവളേ.
നിരവധി ഗുണങ്ങൾക്കിരിപ്പിടമായവളേ
നീതിനിപുണേ....

മുറിവില്ലാത്ത അഖണ്ഡവിജ്ഞാനമേ
നിയമപരരുടെ ചിത്തത്തിൽമാത്രം വസിപ്പവളേ
സ്വാഭാവികമുക്തി നേടിയവളേ....
എല്ലാ നിഗമങ്ങളാലും സ്തുതിക്കപ്പെട്ട പാദങ്ങളോടു
കൂടിയവളേ
കളങ്കമററവളേ
ഹേ....നിത്യയായ ദേവീ!....
എൻെറ തൂലികയിൽനിന്നു നിർഗ്ഗളിച്ച ഈ സ്തുതിവചന
ങ്ങളെ കുററമററതാക്കിയാലും!!

ഓം

സിന്ധുവും പത്മയും കൈനീട്ടിത്തഴുകുന്ന ഈ സിന്ധു
സാഗരദ്വീപിൽ, സഹസ്രാരപത്മങ്ങളിൽ ബോധി
പ്പൊതികൾ വിതറുന്ന ദേവിയുടെ പാദധൂളികൾ,
പൊതികമലയുടെ നെറുകയിൽനിന്നുയരുന്ന പ്രവ
ഹാനിലനിൽ ഇനിയും ഇനിയും....ഒഴുകിയൊഴുകി
യെത്തട്ടെ!!

# പത്മസിന്ധു

## ഡോ. സുവർണ്ണ നാലപ്പാട്

അദ്വയ ഭാഷ്യകാരനായ ജഗദ്ഗുരു ശ്രീശങ്കരനെ അമർത്ത്യഗുരുസമാനനാക്കിയത് അദ്ദേഹം രചിച്ച പ്രസ്ഥാനത്രയഭാഷ്യമാണ്. ആശയഗാംഭീര്യത്തിലും ആവിഷ്കരണപാടവത്തിലും വ്യാഖ്യാനചാതുരിയിലും ബ്രഹ്മസൂത്രഭാഷ്യം മുൻപന്തിയിൽ നില്ക്കുന്നു. ഇതാണ് 'പത്മസിന്ധു'വിലെ വിഷയങ്ങളിൽ ഒന്നാമത്തേത്. രണ്ടാമത്തേതാകട്ടെ ആചാര്യവിരചിതമായ വാക്യവൃത്തി എന്ന പ്രകരണ ഗ്രന്ഥമാണ്. പത്മസിന്ധു എന്ന പേരിന് അരിയൊരഴകു ചാർത്താൻ പോന്നവയാണ് ഈ രണ്ടു കൃതികളും.

പത്മസിന്ധു പത്മാകരത്തെപ്പോലെ ശോഭയാർന്ന ഒരു കൃതിയാണ്. സരളമായ ശൈലി ആശയങ്ങളെ തികച്ചും വ്യഞ്ജിപ്പിക്കുന്നുണ്ട്. ഗഹനമായ വിഷയങ്ങളെ ഈ വിധത്തിൽ വ്യാഖ്യാനിക്കാനും അവതരിപ്പിക്കാനും വേണം അല്പം മനക്കരുത്ത്.

—വിദ്യാവാചസ്പതി വി.പനോളി
(അവതാരികയിൽ നിന്ന്)

വില: 55 രൂപ

ഒരു മാതൃഭൂമി പ്രസിദ്ധീകരണം